പിത്തവും രക്തവുംകൂടി
ഛർദ്ദിച്ചീടിലുമാമത്ത്

170 പനിച്ചുമേററമ്മുഴന്നീടും
കണ്ണും വായതെപ്പോഴും
പുളിന്തേകലെതായിടും
ലക്ഷണങ്ങളതിങ്ങിനെ

171 ശ്ലേഷ്മത്താൽ കര വന്നിടിൽ
മൂക്കൊലിക്കമതേററവും
കൺക്കം ദേഹമങ്ങേററം
രുചിയൊന്നിലുമില്ലയാം

172 തളരും ദേഹമങ്ങേററം
ഛർദ്ദിയുംകൂടവന്നിടും
കോൾമയിർക്കൊള്ളുമിവണ്ണം
ലക്ഷണങ്ങൾ കഫത്തിന്

173 ഉരക്ഷതത്താലതെന്നാകി-
ലേററം വൈഷമ്യമാസ്സും
രക്തവും ശ്ലേഷ്മവും കൂടി
തുപ്പും മഞ്ഞളുതന്നിറം

174 കറുത്തിട്ടുമതായിടും
പൊരുകിടും നോവുമാററതിൽ
സന്ധുവേററിട്ടു തോന്നിടും
പനിയും ദാഹവും വരും

175 പ്രാവുപോലെ വിറച്ചിടും
തെരങ്ങും വിലാവ് നൊന്തിടും
ചോരകൂടിട്ടു മൂത്രിക്കം
പിന്നെയും പലതുണ്ടിഹ

176 ക്ഷയകാസമതെന്നാകിൽ
ശ്ലേഷ്മം ദുർഗ്ഗന്ധമായ്‌വരും
വിലാക്കളൊടിതു തോന്നിടും
ഹൃദയം വീഴ്ന്നിതെന്നുമാം

177 ഉഷ്ണവും ശീതവും വേണ്ട
ബലഹാനി വരും തുലോം
ഇവ രണ്ടും ശമിച്ചീടാ-
നൌത്ര്യം പണിയുണ്ടിഹ

178 ക്ഷതത്താലുമതും പിന്നെ
ക്ഷയത്താലുളവായതും
ബലവാനു, തുടങ്ങുമ്പോ-
ളെത്തുകിൽ യാപ്യമായ് വരും

## കാസചികിത്സ

179 മനോല തിപ്പലി മഞ്ഞൾ
ചുക്കും നല്ല കടുകയും
കറുത്ത ജീരകം കൂട്ടി
നേരേ കൊണ്ടരച്ചുടൻ

180 തുണിയിൽ തിരചെയ്തിട്ട്
പിന്നെ നന്നായുണക്കുക
എരിയെ പുകകൊള്ളേണം
എണ്ണതേച്ചങ്ങ വേണമേ

181 ദിനമഞ്ചു ചെയ്തീടിൽ
കരയന്ത്യമൊഴിഞ്ഞുപോം

182 വ്യോഷം ചെഞ്ചില്യിയും മനോല ചതകപ്പാജാളി വട്ടപ്പയൻ
കൊത്തമ്പാലയരക്ക[1] നെല്ലിഫലമാം മൽഗന്ധകം തുല്യമായ്
ഒക്കെക്കൊണ്ടരച്ച കാൽ പണത്തിന്റെ പുനൽപ്പാച്ചാണചൂണ്ണം (തഥാ
നാഴൂരിപ്പൊടി ചേർത്തു നല്ലതുണിയിൽ ചെമ്മെ പരത്തീടിനാൽ

183 മുന്നഞ്ചോന്ന കടുത്രയാദിപൊടിയിട്ടമ്പിൽ തിരച്ചാലസൌ
നാരായോപമമാകണം നടതടിച്ചഗ്രങ്ങൾ കൃത്തിങ്ങിനെ
മുന്നാൾമൂന്നുപകുത്തു കെട്ടിയതിനാൽ ചെമ്മെ പുകച്ചാലസൌ
കാസശ്വാസസ്വപക്ഷയങ്ങളുണയാ ചാവോളമദ്ദേഹിനാം

---

1. നെല്ലിക്കാ ഗന്ധകം

184 നീലീപത്രരസേ നനാച്ച നിഴലിൽ നന്നായുണക്കിപ്പുനഃ
പാരംനന്ന ചുമക്ക നല്ലതുണിയെന്നോതുന്ന ഇദ്ധ്യം ഇലോം .

(മാറത്തും പുകെയ്യാം)

185 പിപ്പലി താന്നിതൻ കായും
ആടലോടകമൂലവും
ചുക്കം നല്ല കൊടിത്തൂവ
ഇവകൊണ്ടു കഷായമായ്

186 അന്തികണ്ടു കിടക്കുമ്പോൾ
സേവിച്ചീടുക തേനുമായ്
പിത്തകഫശമിച്ചീടാ-
നെത്രയും നല്ലതാമിതു്

187 കടുക്കാ തിപ്പലി ചുക്കം
മുത്തങ്ങാ ദേവതാരവും
ത്രികോല്പക്കൊന്നയുംകൂട്ടി
ചൂർണ്ണമായിട്ടു കൊണ്ടതു്

188 തേനിൽ കുഴച്ചു സേവിച്ചാൽ
ശ്ലേഷ്മകാസമൊഴിഞ്ഞിടും
അരക്കനന്നായ് ചൂർണ്ണിച്ചു്
തേനിൽ ചാലിച്ചു നക്കുക

189 ഉരക്ഷതത്താലുണ്ടായ
കാസത്തിന്നിതു ചൊല്ലി ഞാൻ

മു ക്ക ടി

190 ചെറുതേക്തന്നുടെ പത്രം
ആടലോടകപത്രവും
മുക്കാപ്പീരയതിൻപത്രം
ബൃഹതീഭൃംഗരാജവും

191 ഇവപത്രം സമംകൂട്ടി
പുഴുങ്ങു മോരതന്നില്

അരച്ചുപിന്നെക്കാച്ചീട്ട്
സേവിച്ചാൽ കര മാറിടും

192 [1]അഞ്ചിൻവേരമതിട്ടിട്ട്
ആട്ടിൻപാലു കുറുക്കണം
അന്തിക്കണതു സേവിച്ചാൽ
ക്ഷയകാസം ശമിച്ചിടും

193 കൂശ്മാണ്ഡത്തെ നുറുക്കീട്ട്
കുരുവോടും കളഞ്ഞതു
വെള്ളംവീഴ്ത്തിപ്പുഴുങ്ങീട്ട്
നെയ്യിൽ പിന്നെ വറുത്തിട്ട്

194 തേനിൻ നിറമതൊക്കുമ്പോൾ
വാങ്ങിക്കൊണ്ടു പൊടികളു്
ഏലത്തിന്നരിയും പിന്നെ
ലവങ്ഗത്തോലു പച്ചില

195 തിപ്പലി മുളകും ചുക്കും
കൊത്തമ്പാലരി ജീരകം
ഇവയൊക്കെ സമംകൊണ്ടു
പൊടിച്ചു പൊടിയാവോളം

196 കമ്പളങ്ങക്കതൊപ്പിച്ചു
ഇക്കിക്കൊണ്ടുള്ള ശർക്കര
വെള്ളംവീഴ്ത്തിക്കുറുക്കീട്ട്
സാന്ദ്രപാകമതിങ്കലെ

197 പൊടിയൊക്കെയുമിട്ടിട്ട്
മലരൊട്ടു പൊടിച്ചതും
പിന്നെ നന്നായിളക്കീട്ട്
പാകംകണ്ടതു വാങ്ങിനാൽ

198 പാത്രംതന്നിൽ ചൊരിഞ്ഞതി-
ട്ടങ്ങാറുംമുമ്പെയുരുട്ടണം

---

1. ചെറിയ പഞ്ചമൂലം.

ലാജപ്പൊടിയിൽ വെക്കേണം
പിന്നെസ്സേവിക്ക നിത്യമായ്

199 ചുമയും പനിയുന്തീരു-
മേങ്ങലെക്കിട്ടയെന്നിവ
മാറുന്നോവും ശമിച്ചീടും
രക്തപിത്തമുരക്ഷതം

200 ക്രൂശ്മാണ്ഡലേഹമെന്നല്ലോ
പേരുചൊന്നതുമിങ്ങിനെ
താന്നിക്കായിന്നതൊപ്പിച്ചു
സേവിക്കാം രണ്ടുനേരവും

201 കള്ളിക്കനി പുഴുങ്ങേണം
ഗോമൂത്രത്തില് വറെറാളം
പിന്നെ നന്നായുണക്കീട്ടു
സേവിച്ചാൽ ചുമ മാറിടും

കാസചികിത്സാ സമാപ്തം

## ശ്വാസഹിധ്മകളുടെ നിദാനവും ചികിത്സയും

202 ശ്വാസങ്ങളുമഞ്ചുണ്ടല്ലോ
ചൊല്ലാം പേരുകളഞ്ചിനും
ക്ഷുദ്രകൻ തമകൻ ഛിന്നൻ
മഹാനൂർദ്ധ്വനുമെന്നിവ

203 എക്കിട്ടയുമതിന്നാമം
ക്രമത്താലന്നജ മുമ്പില്
യമള ക്ഷുദ്ര ഗംഭീര
മഹത്തെന്നയുമിങ്ങിനെ

204 ആമാശയത്തു നിന്നിട്ടു
വന്ന വായു കഫത്തിനാൽ

തടവോറു വിലങ്ങിപ്പോയ്
ചെന്നുരസ്സിങ്കൽ നിന്നവൻ

205 ശ്വാസങ്ങളുളവാകുമ്പോൾ
പൂർവ്വരൂപങ്ങൾ ചൊല്ലിടാം
വിലാവും ഹൃദയം നോവും
വീർപ്പു നേരേ പുറപ്പെടാ

206 ഉദരം വീക്കയും പിന്നെ
ശംഖദേശത്തു വേദന
ആയാസമേററമായിട്ടു-
മുങ്ങയാലിവ രണ്ടിനാൽ

207 ക്ഷുദ്രകശ്വാസമുണ്ടാവൂ
താനേതന്നെ ശമിച്ചിടും
തമകൻ വീക്കമെന്നേരം
ചുമയും തൃഷ്ണാമോഹവും

208 മൂക്കിൽ ശ്ലേഷ്മമൊലിച്ചിടും
ശയനത്തിൻ വിരോധവും
കണ്ണുപാരം നികന്നീടും
നെററിയേററം വിയർത്തിടും

209 ആർത്തിയേററമതായിടും
ലക്ഷണങ്ങളതിങ്ങിനെ
ഇടമുറിഞ്ഞങ്ങി മർമ്മ-
ഭേദവും വരുമാറുടൻ

210 നൊന്തുദേഹം [1]വിയർത്തിട്ട്
ചിലപ്പോൾ മോഹമാകയും
ഉദരം വീക്കയും പിന്നെ
കീഴ്‌വയർ ചുട്ടുനോകയും

211 മൂത്രം തടഞ്ഞു നിന്നീടും
കണ്ണിണയ്ക്കു നിറപ്പിഴാ

1. വിറച്ചിട്ട് എന്നു പാഠാന്തരം കാണുന്നു.

ബുദ്ധിയുംകെട്ടുതേങ്ങുമ്പോൾ
ഛിന്നമെന്നുള്ള പേരതാം

212 ഏങ്ങലൊച്ചയതേറീടും
വാക്കുചൊന്നാൽ തിരിഞ്ഞിടാ
മദിച്ച ക്രൂരനെപ്പോലെ
ദേഹമൊക്കെയിളക്കിടും

213 മലമൂത്രങ്ങൾ ബന്ധിക്കും
നാളതോറുമതേറവും
ശംഖദേശത്തു നോവേറും
മഹാൻ ശ്വാസമതിങ്ങിനെ

214 ശ്വാസംകൊള്ളാതെ വീർത്തിടും
മുഖദ്വാരത്തു ശ്ലേഷ്മവും
നിറഞ്ഞ വാതം കോപിച്ച്
നൊന്തു ദൃഷ്ടിയൊളിച്ചുടൻ

215 ചുററും ഭേദിച്ച മർമ്മങ്ങൾ
നോവുമേറുംകടച്ചലും
ഇങ്ങിനെയെല്ലാമന്നേരം
ഊർദ്ധ്വശ്വാസമതെന്നു പേർ

216 ഈ ശ്വാസങ്ങൾ തുടങ്ങുമ്പോ-
ളെളുതുകിൽ സാദ്ധ്യമാസ്ഥ്യം
വ്യക്തമായാലസാദ്ധ്യങ്ങ-
ളിങ്ങിനെ ശ്വാസലക്ഷണം

217 ശ്വാസത്തിന്നമിദ്ധ്യമെക്കം
നിദാനം ഒന്നതന്നെയാം
മേലേ മേലേത്തു വൈഷമ്യം
ഏക്കിട്ടിന്നമതിങ്ങിനെ

## ശ്വാസചികിത്സ—ഏക്കിട്ടചികിത്സ

218 ശ്വാസത്തിന്നമിദ്ധ്യമെക്കം
ചൊല്ലാമിങ്ങു ചികിത്സകൾ

കഷായംവെച്ചു സേവിപ്പാൻ
കാലമില്ലെന്നു വന്നീടിൽ

219 സേവിക്ക ഗുളികാ മുമ്പിൽ
യോഗമിങ്ങു പറഞ്ഞിടാം
പലവുണ്ടിവ കണ്ടിട്ടു്
പറയുന്നിതു സാരമായ്

220 വ്യോഷ മേലാ ച മുത്തങ്ങാ
വചയു മിലവംഗവും
അകിൽ കറുകയും പിന്നെ
രാമച്ച മിരുവേലിയും

221 ദേവതാരം കറാശാണി
വിളംഗ മയമോദകം
വയമ്പും ജീരകം രണ്ടും
ഞൊശാളി കിരിയാത്തയും

222 ജാതിക്കാ നല്ല കർപ്പൂരം
കരാമ്പൂ പത്രപാശിയും
കാവിമൺ സഹസ്രവേധി
ചീനത്തെ മുളകെന്നിവ

223 ഒപ്പംക്കൂട്ടിയരച്ചൂണം
ജീരകംവെന്ത നീരതിൽ
പിന്നെ പഴക കൂട്ടിട്ടു
പിറേറന്നാളുമരച്ചുടൻ

224 പുത്തരിച്ചുണ്ടതൻ കായി-
ച്ചോറ്റുരുട്ടിയുണക്കുക
കഷായം, ചുക്ക പ്ലാശെട്ടി
ജീരകം ചുണ്ടവേരുമായ്

225 വെച്ചു വെന്തുള്ള വെള്ളത്തിൽ
സേവിക്കാ വായു നേരെയാം
ബലാജീരകവില്വാബ്ദ-
വൃഷവിശ്വസുരദ്രുമൈഃ

226 ഇഷേക്കുലാജസഹിതൈർ-
നിഷ്പാദ്യ ശ്വാസകാസഹാ
ചെറുചീരയതിൻ വേരും
ബലയുമാടലോടകം

227 ആവണക്കിവ തൻമൂലം
മുത്തങ്ങാ ചുക്ക പർപ്പടം
ചെറുപൂളയതിൻവേരും
രാമച്ച മിരുവേലിയും

228 ചന്ദനം പുരവതത്തോടും
മലരെന്നിവയൊപ്പമായ്
പാലുംകൂട്ടീട്ടു വെച്ചിട്ടു
കഷായംവെച്ചരിച്ചതിൽ

229 ഏലത്തിന്നരിയും നല്ല
ജീരകം കിരിയാത്തയും
ആശാളി യുല്യവാ പിന്നെ
പാറാങ്കിയിവയൊപ്പമായ്

230 അരച്ചിട്ടു കലക്കീട്ടു
പുഴുകംചേർത്തുകൊണ്ടതു്
പിന്നെ സേവിച്ചുകൊണ്ടീടി-
ലൊത്തുയും പരമൌഷധം

231 വായുക്ഷോഭം ശമിച്ചീടും
ഏങ്ങലെക്കിട്ടയെന്നിവ
വിലക്കം മാറിലുണ്ടായാ-
ലക്ഷണമൊഴിഞ്ഞുപോം

## വിദാര്യാദി കഷായം

232 പാൽമുതുക്കാവണക്കിൻവേർ
തമിഴാമാ ദേവതാരവും
മാഷകണ്ഡ്യ കരീമുൽഗം
കാട്ടുമുൽഗഞ്ച മാഷവും

233 കോവമൂലം ശതാവേരി
ജീവന്തി ബൃഹതീദ്വയം
മൂവിലയോരില തൻമൂലം
ഞെർഞ്ഞിൽ നന്നാറിമൂലവും

234 നിലമ്പരണ്ടയതും കൂട്ട
വിദാര്യാദി കഷായമാം
വിദാര്യാദിരയം ഹൃദ്യോ
ബൃംഹണോ വാതപിത്തഹാ

235 ശോഷഗുല്മാംഗമർദ്ദോർദ്ധ്വ-
ശ്വാസകാസഹരോഗണഃ
ആവണക്കിൻവേർമേൽതോലു-
മരക്കം മഞ്ഞൾതന്നില

236 മനോല ദേവതാരഞ്ച
അരിതാലഞ്ച മാഞ്ചിയും
ഇവ നേരേയരച്ചിട്ട
ശീലയിൽ തിരചെയ്തുടൻ

237 നെയ്യിൽമുക്കിപ്പുകക്കേണം
ശ്വാസമേക്കിട്ടിളപ്പുപോം
ചെറുതേക് തിപ്പലി മഞ്ഞൾ
പൊന്നാവീരം മഹൌഷധം

238 അമൃതു കൊത്തമ്പാലരി
ആടലോടകമൂലവും
ഇവകൊണ്ടു കഷായത്താ-
ലൊഴിയും ശ്വാസഹിദ്ധ്മയും

239 മലരും നെല്ലിതൻ കായും
പുളിമ്പത്രവുമൊപ്പമായ്
കഷായം വെച്ചുതാറീട്ട്
തേനും നൽ പഞ്ചസാരയും

240 എണ്ണയും നെയ്യതുംകൂട്ടി
സേവിച്ചാൽ ശ്വാസമേക്കിൾപോം

കയ്യുന്നിച്ചാറളന്നിട്ടു
അഞ്ചിടങ്ങഴി കൊണ്ടതിൽ

241 ഇരുനാഴിയെണ്ണയുംകൂട്ടി
ചുക്കം നൽ ചെറുതേക്കമായ്
കൽക്കമായ് വെന്തു സേവിച്ചാൽ
ശ്വാസമങ്ങു ശമിച്ചുപോം

242 ആടലോടമതിൻവേരും
പത്തിൻവേരും കടുക്കയും
ചുക്കമുള്ളിയുമൊപ്പിച്ചു
പാലുക്കൂട്ടിക്കഷായമായ്

243 കുറുക്കീട്ടു കുടിച്ചീടി-
ലേക്കിട്ടങ്ങു ശമിച്ചുപോം
തേച്ചുകൊണ്ടു കുളിച്ചീടാ-
നെണ്ണ ലാക്ഷാദി കാച്ചുക

244 വാതാശനിയതും കൊള്ളൂ
തൈലം ശ്വാസഹരം പരം
ശതമൂലി കഷായത്തി-
ലെണ്ണവീഴ്ത്തിയനന്തരം

245 കച്ചൂരം ദേവതാരഞ്ച
മാഞ്ചി ചെറുവുള്ളി ചന്ദനം
വചാ വിഴാലരി കൊട്ടം
മുന്തിരിപ്പഴമേലവും

246 തകരം കന്മദം നല്ല
ചതകുപ്പയുമോരില
കുറുന്തോട്ടിവേരങ്ങിൻതോൽ
നീർമാതളമൊപ്പമായ്

247 ഇവ കല്ക്കമതായിട്ട്
നാന്മടങ്ങളു പാലുമായ്
എണ്ണകാച്ചിയരിച്ചിട്ട്
തേച്ചുകൊണ്ടു കുളിക്കണം

248 വാതശമനിയതെന്നല്ലോ
നാമം ശ്വാസഹരം പരം
കാസവും കണ്ണിലെദ്ദാഹം
കാൽവിളളുക വ്യാധിയും

249 വിക്കമെന്നിവ പോയിടാ-
നെത്രയും നല്ല തൈലമാം

ഇതി ശ്വാസചികിത്സാധികാരഃ

## രാജയക്ഷ്മനിദാനവും ചികിത്സയും

250 രാജയക്ഷ്മാ ക്ഷയം പിന്നെ
രോഗവും രോഗരാട്ടതും
നാലു നാമങ്ങളുണ്ടല്ലോ
രാജയക്ഷ്മത്തിനുള്ളത്

251 മുന്നിലും പിന്നിലും വ്യാധി
പലവുണ്ടുളവാകയാൽ
രാജാവു ചന്ദ്രനുണ്ടായതോ-
ന്നാകയാൽ പറയുന്നിത്

252 ശരീരത്തെ ക്ഷയിപ്പിക്ക-
മൌഷധത്തെയുമിങ്ങിനെ
ക്ഷയമെന്നു പറഞ്ഞീടാ-
മിവ രണ്ടുണ്ടു കാരണം

253 ശോഷിപ്പിച്ചീടുമെന്നിട്ടു
ശോഷമെന്നുള്ള പേരുമായ്
രോഗങ്ങളുടെ കൂട്ടത്തിൽ
രാജിപ്പതതു കാരണം

254 രോഗരാട്ടെന്നു ചൊല്ലുന്നു
രാജയക്ഷ്മകമിങ്ങിനെ
ഇതിൻെറ പൂർവ്വരൂപങ്ങൾ
മുഖകാലിക്കമതെപ്പോഴും

255 വായിൽനീരുറന്നിട്ട
മേററം തുപ്പുമതാസ്സ്യതും
വാമത്തിട്ടു വന്നിട്ടു-
മഗ്നികെട്ടു തളർച്ചയും

256 കരിയും (ക)ീറുമ്പു രോമങ്ങ-
ളിവ കാൺകയുമേററമാം
നെഞ്ചകത്തു കലിപ്പുണ്ടാം
രുചിയില്ലാഴ്ക ഛർദ്ദിയും

257 നോകം കരങ്ങളെപ്പോഴും
ബലക്കേടുമകപ്പെട്ടും
പാദങ്ങൾ മുഖവും വിങ്ങും
നയനങ്ങൾ വെളുത്തുമാം

258 മദ്യവും മാംസവും പിന്നെ
സ്ത്രീകളും പ്രിയമേററമാം
വിരിയച്ചുന്ന നീണ്ടിട്ടും
നഖവും മുടിയെന്നിവ

259 സ്വപ്നത്തിൽ പാററ കണ്ടീട്ടും
പക്ഷികൾ നക്രമെന്നിവ
കരങ്ങും പാമ്പുകൾ പിന്നെ
കാട്ടിലുള്ള മൃഗങ്ങളും

260 ഏററം വന്നു വെറുപ്പിക്കും
സ്വപ്നത്തിൽ കാണുമിങ്ങിനെ
ഉമിവെണ്ണീർ മയിർക്കപ്പ
കുന്നിന്മേൽ കരയേറുക

261 ഒഴുകിട്ടുള്ള ഗ്രാമങ്ങൾ
വീടും തോന്നുക നിദ്രയിൽ
തേജോമയങ്ങളായിട്ടു
മലയും മരമെന്നിവ

262 തീയെരിഞ്ഞിട്ടു കണ്ടീടും
പൂർവ്വരൂപങ്ങളിങ്ങിനെ:

ഉപദ്രവങ്ങൾ ചൊല്ലുന്നു
കഴുത്തിടിച്ചിട്ടു തോന്നുക

263 നോകയും മാറത്തെപ്പോഴും
വായ നാറുക തുപ്പുക
ഒരാൾ പിടിച്ചു ഞെക്കുന്ന
വാശിയായിട്ടു തോന്നുക

264 അഗ്നിമാന്ദ്യമതാംകാലം
ദോഷകോപങ്ങളെല്ലാറ്റെയും
ശ്ലേഷ്മമേ പ്രധാനമായിട്ടു
സ്രോതസ്സുകളെയടച്ചുടൻ

265 ധാതുക്കളുടെയൂഷ്മാവു്
കുറയുമ്പോളവർപുനഃ
അന്നത്തിൻ രസമന്നേരം
ചെല്ലാ മാംസാദി ധാതുവിൽ

266 ഉപദ്രവങ്ങളുണ്ടാവൂ
പലതന്നേരമിങ്ങിനെ
അന്നത്തെ മലമാക്കുന്നു
ജഠരാഗ്നിയിവണ്ണമേ

267 ദേഹത്തിന്നിഹ പററിടാ
അന്നത്തിൻ രസമൊട്ടുമേ
മലമെന്തുന്നിനാൽ നിൽപൂ
ക്ഷയരോഗിയറിഞ്ഞിട്ടു

268 മലമൊക്കെയൊഴിഞ്ഞീടിൽ
മരണംതന്നെ വന്നിടും
ദേഹം പാരം മെലിഞ്ഞിടും
ശക്തിയേററം ക്ഷയിച്ചുടൻ

269 വ്യാധിതൻ ബലവും പിന്നെ
ഔഷധത്തിന്റെ ശക്തിയും
പൊറുപ്പാൻ ബലമില്ലായ്കി-
ലിളപ്പാനാവതല്ലതു

270 പൊറുപ്പാൻ ശക്തിയുണ്ടാവൂ
വ്യാധ്യൌഷധബലങ്ങളെ
പാരം മെലിവുമില്ലായ്കിൽ
മെല്ലെ മെല്ലെ ശമിച്ചിടും

## ചികിത്സ

271 പത്തിൻവേരു പറിച്ചിട്ട്
പാലുകാച്ചിറ വീഴ്ത്തുക
പിന്നെ നന്നായുണക്കീട്ട-
ങ്ങുണ്ടായുള്ളൊരു വെണ്ണയിൽ

272 തിപ്പലിപ്പൊടിയും തേനും
കൂട്ടിക്കൊണ്ടു മിഴുങ്ങുക
പനിയും തലനോവും പോം
ഒച്ചയങ്ങു തുറന്നിടും

273 മാറുനോവതു മാറിടും
വിലക്കം ചുമയെങ്ങലും
പത്തിൻവേരാടലോടഞ്ചു
മുത്തങ്ങാ ദേവതാരവും

274 തഴുതാമ കൊടിത്തൂവ
ബലയും ചുക്ക തിപ്പലി
ചെറുതേക്കാവിൽതന്നോലും
കാട്ടുതിപ്പലിമൂലവും

275 കാട്ടുമുളകതൻവേരും
കൊട്ടവേലിയുമൊപ്പമായ്
കഷായംവെച്ചു സേവിക്ക
മേല്പൊടികലിഥ തേനുമായ്

276 രാജയക്ഷ്മ ശമിച്ചീടും
ദശമൂലം കഷായമാം
[1]ഏളലവും ചുക്ക മുത്തങ്ങാ
അമൃതാ യഷ്ടി തിപ്പലി

1. വിലപവും എന്ന് പാഠാന്തരം.

277 വേപ്പിൻതോലാടലോടങ്ങ
പത്തിൻവേരിരുവേലിയും
ഒക്കെക്കൊണ്ടു കുറുക്കിട്ട്
കഷായം വെച്ചതാറിയാൽ

278 ആരക്കം ജീരകം തേനും
പഞ്ചസാരയുമെന്നിവ
കൂട്ടിക്കൊണ്ടു കുടിച്ചീടിൽ
രാജയക്ഷ്മ ശമിച്ചുപോം

279 ആട്ടിൻപാലു കുറുക്കേണം
പത്തിൻവേരുമതിട്ടതിൽ
തേനും കൂട്ടിക്കുടിച്ചീടിൽ
രാജയക്ഷ്മ ശമിച്ചുപോം

280 അമുക്കുരം ബലാമൂലം
ആരക്കെന്നിവയൊപ്പമായ്
കഷായം വെച്ചരിച്ചിട്ട്
എണ്ണയും കൂട്ടിവെച്ചതിൽ

281 മൂന്നൊന്നു തൈരതുംകൂട്ടി
എണ്ണയിൽ പാതി നെയ്യതും
കൽക്കത്തിന്നു കുറുന്തോട്ടി
ആരക്കം ചന്ദനം തഥാ

282 അമുക്കുരമതും കൂട്ട
മഞ്ഞളും കണ്ടകാരിയും
പെരുങ്കുരുമ്പ മഞ്ചട്ടി
മധുകം ദേവതാരവും

283 പാൽവള്ളിയതിൻവേരും
രാമച്ചമിവയൊപ്പമായ്
കൽക്കം കൊണ്ടതു കാച്ചീട്ട
മേലേക്കുള്ള കുഴമ്പിന്

284 രാജയക്ഷ്മ ശമിച്ചീടും
പനിയും മെലിവെന്നിവ

ഉരക്ഷതമെല്ലാം തീരും
കാസശ്വാസവുമേങ്ങലും

285 തലയ്ക്കുള്ളെണ്ണ കാച്ചുമ്പോൾ
ബലാധാത്ര്യാദി വേണ്ടത്
അതിന്റെ യോഗവും ചൊല്ലും
ശിരോരോഗ ചികിത്സയിൽ

## പഞ്ചാജകം

286 ആജ്യം നാനാഴി കൊള്ളേണം
തൈരും പാലുമതൊപ്പമായ്
മൂത്രം നാനാഴി കൊണ്ടിട്ട്
പുരീഷമിരുനാഴിയും

287 ഇവണ്ണം കണ്ടുകൂട്ടേണ
മാട്ടിന്റെതിവയൊക്കയും
ഇന്തുപ്പ് കൽക്കമായിട്ട്
കാച്ചിക്കൊണ്ടതരിച്ചുടൻ

288 സേവിച്ചാലൊഴിയന്നീടും
ക്ഷയവും രാജയക്ഷ്മവും
പഞ്ചാജകമിതെന്നല്ലോ
നാമം കാസഘ്നം പരം

289 വിരേചിപ്പിക്ക ചെയ്യല്ല
രാജയക്ഷ്മാവിനൊട്ടുമെ
മലമൊക്കെയൊഴിഞ്ഞീടിൽ
മരണംതന്നെ നിശ്ചയം

## അശ്വഗന്ധാദി നെയ്യ്

290 അമുക്കുരം ബലാമൂലം
ജീവന്തി നറുനീണ്ടിയും
അമൃതുംകൂട്ടിയൊപ്പിച്ച്
കഷായംവെച്ചരിച്ചതിൽ

291 ഒന്നെ കരിട്ടിച്ച പാൽക്കുട്ടി
കൽക്കവും ചത ചെയ്തിട്ട
മൂക്കയും ചന്ദനം നല്ല
തിപ്പലി മുന്തിരിപ്പഴം

292 മഞ്ചട്ടിപ്പൊടിയും ക്രൂവ്വ
മധുകം ദേവതാരവും
പത്മകമതും കൊള്ളൂ
യവാഷം തവിഴാമയും

293 വിളയം പാടതൻമൂലം
ചെറുതേക്കോടലോടകം
ഹ്രീബേരം മുക്ക രാമച്ചം
ഇവയൊക്കെയുമൊപ്പമായ്

294 കാച്ചിക്കൊണ്ടരിച്ചിട്ട
കാലത്തന്നെ കുടിച്ചിടിൽ
..............................
രാജയക്ഷ്മ ശമിച്ചീടും

295 ജ്വരവും മെലിവും പിത്തം
രക്തപിത്തങ്ങൾ കാമിലാ
വിസർപ്പം കാസവും ശ്വാസം
പ്രമേഹമിവ പോയിടും

296 അശ്വഗന്ധാദിസർപ്പിസ്സു-
ണ്ടെന്നപോലുമതിങ്ങിനെ
മുക്കാപ്പീരയതിൻപത്രം
മുക്കടിക പ്രസിദ്ധമാം

297 മുയൽമാംസമതും കൊള്ളാം
ശശവാശാ നെയ്യുമാമത്
ഇവററാലൊഴിവില്ലായ്കിൽ
കാന്തലോഹം ചമക്കണം

## 'കാന്തലോഹം' (കാന്തകിട്ടം) ഉണ്ടാക്കാനുള്ള വിധി

298 അതുമിങ്ങു പറഞ്ഞിടാം
പണിയുണ്ടതിനെത്രയും
കാന്തം പത്തുപലം കൊണ്ട്
പൊടിചെയ്തതിനെ പുനഃ

299 ഭൃംഗരാജരസം തന്നിൽ
ദിനമേഴു കഴിക്കണം
പിന്നെയങ്ങതെടുത്തിട്ട്
പാത്രിതന്നിലുലർത്തുക

300 പഞ്ചമിത്രമതും കൂട്ടി
കഴച്ചീടുക പിന്നെയും
ആര്യാച്ചേർമ്മവും പത്ത്-
നീറമേക്കട തോലുമായ്

301 അരത്തരച്ചു കൂട്ടീട്ട-
ങ്ങൊരുക്കയുമൊരുമിച്ചുടൻ
പലം രണ്ടു കൊള്ളേണം
വെള്ളാരങ്കൽ പൊടിച്ചതും

302 [1] വൈക്കോൽ ചുട്ടതളന്നിട്ട്
മൂഴക്കം കൂട്ടി വെപ്പിതു്
(പതിനാറുണ്ടു യന്ത്രങ്ങൾ
മുമ്പിലങ്ങറിയേണ്ടതിൽ)

303 കോഷ്ഠയന്ത്രമതിൽ വെച്ച്
തീയുമിട്ടുലയൂതുക
കിടനിറനിറവു വന്നീടും
ലോഹമപ്പോളെടുത്തുടൻ

304 കാച്ചിത്തട്ടിയുരുട്ടീട്ട്
കിട്ടമാക്കീട്ടു തീർക്കണം

---

1. "വൈക്കോൽ ചുട്ട കരിച്ചിട്ട്
മൂഴക്ക് കരി കൂട്ടുക." എന്ന് പാഠാന്തരം കാണുന്നു

അതിൽ പാല് കുറുക്കീട്ട്
പാനഞ്ചെയ്യുക നിത്യമായ്

805 തികപ്പില്ലതിളക്കുമ്പോൾ
ലക്ഷണം കണ്ടുകൊള്ളുക
ഇതുകൊണ്ടു ശമിച്ചീടും
രാജയക്ഷ്മഞ്ച ശൂലയും

806 പ്രമേഹം ഗുന്മന്നം പിന്നെ
ആന്ത്രവുമർശസ്സുകൾ
കാസശ്വാസക്ഷയം ഛർദ്ദി
രക്തരോധവുമെന്നിവ

807 ശമിച്ചീടുമതെന്നല്ലോ
ഇതുവിദ്യയുൾച്ചെയ്തു്
ഉത്തമാ ഭിക്കിലല്ലാതെ
കേരളംതന്നിലില്ലിതു്

808 തീർത്തിട്ടങ്ങളു നൽകീടിൽ
പണമഞ്ഞൂറതിൻ വില

(ഗുളൂച്യതമധുഗുണ്ഡജാടങ്കണം പഞ്ചമിശ്രം)

809 ക്ഷയത്തിനാണ്ടു കാണുന്നു
ചോര ഛർദ്ദിക്കയൊന്നതു്
ഒന്നിലും മൂന്നിലും പിന്നെ
അഞ്ചിലും മരണം വരും

810 നെഞ്ഞുനേരെ പൊളിഞ്ഞിട്ടു
ഛർദ്ദിക്കും ചോര കട്ടയായ്
വായും മൂക്കുമടഞ്ഞിട്ടു
വീർപ്പു പോരാതെ വന്നിടും

811 അന്നുതന്നെ മരിച്ചീലാ
എന്നു വന്നങ്ങിരിക്കിലോ
രണ്ടാമൂഴമെടുക്കുമ്പോൾ
മൃത്യുവില്ലെന്നു നിശ്ചയം

312 നാലാമൂഴവുമില്ലല്ലൊ
അഞ്ചിലേറെയിരുന്നീടാ
"കാന്തലോഹ"മതില്ലാഞ്ഞിൽ
നിർത്തീടാവതുമല്ലിതു്

313 എണ്ണയും നെയ്യുമായ്ത്തേച്ചു
പാത്തിതന്നിൽ കിടത്തുക
കഴമ്പും ധാരയും നെയ്യും
മുറിക്കുള്ളതുപോലെയാം

314 മുയൽമാംസമതുണ്ടാക്കി
സ്സേവിച്ചീടുക നല്ലതാം
ആട്ടിൻപാലതു സേവിച്ചാ-
ലാമയിങ്കൽ ശമിച്ചിടും

## സ്വരസാദനിദാനവും ചികിത്സയും

315 സ്വരസാദമതാറല്ലൊ
മൂന്നുമോരോന്നിനാൽപ്പുനഃ
മൂന്നുമൊത്തും ക്ഷയത്താലും
മേദസ്സാലുമതിങ്ങിനെ

316 വാതത്താലുള്ളതെന്നാകിൽ
ഒച്ചയോരോന്നതാസ്യവും
കഴുത്തിന്നുള്ളിൽ നെല്ലോവു
കുറ്റന്നതുറെന്നു തോന്നിടും

317 പിത്തംമൂഴത്തതുണ്ടാകം
ചൂടാം ദേഹം മെലിച്ചിലും
കണ്ഠനാളങ്ങൾ പൊയ്ത്തൊന്നും
ശ്ലേഷ്മത്താലുള്ളതെങ്കിലൊ

318 എല്ലാംകൂടിയതെന്നാകിൽ
ലക്ഷണങ്ങളുമൊത്തിടും

ക്ഷയത്താലാകിലുമമി-
പ്പുകഞ്ഞിട്ടുമിരുന്നിടും

319 മേദസ്സാലുളവാകുമ്പോൾ
ശ്ലേഷ്മത്താലുള്ള ലക്ഷണം
വാക്കച്ചൊന്നാൽ തിരിഞ്ഞീടാ-
മേററമൊന്നതു കണ്ടിടും

320 ദോഷങ്ങൾ മൂന്നുമൊത്തിട്ടും
മേദസ്സിനാലുമുള്ളതും
സാദ്ധ്യമല്ലെന്നു കണ്ടിട്ടു
മറെറന്നാലും ശമിച്ചിടും

321 തിപ്പലി മുളകും ചുക്കും
വാശാമൂലമരത്തയും
പത്തിൻവേരെങ്കിലും കൊള്ളു
ഇക്കിട്ടാപ്പമതായിവ

322 കഷായംവെച്ചുതാറിട്ടു
തേനുംകൂട്ടി കുടിച്ചിട്ടു
സ്വരസാദമൊഴിഞ്ഞീട്ടു-
മൊച്ചയും തെളിവായ്വരും

323 മുന്തിരിങ്ങാപ്പഴം പിന്നെ
തിപ്പലീ ആടലോടകം
ഇരുവേലിയുമൊപ്പിച്ചു
കഷായം സ്വരസാദനൽ

324 ഏലത്തിന്നരിയും നല്ല
ലവങ്ഗത്തോലു പച്ചില
ബൃഹതീമൂലവും ചുക്കും
മുളകും നല്ല തിപ്പലി

325 ചെറുതേക്കമതൊപ്പിച്ചു
കഷായം കുടിച്ചെയ്കിലോ
കഫത്താലുളവായുള്ള
സ്വരസാദം ശമിച്ചുപോം

326 കർപ്പൂരാദി തഥാ ചൂർണ്ണം
താലീസാദ്യഞ്ച ശീലയേൽ
കർപ്പൂരാദിയാം ചൂർണ്ണം ഞാൻ
ചൊല്ലീ ശ്വാസചികിത്സയിൽ

327 ചൊല്ലാം താലീസപത്രാദി
കാസത്തിന്നു വിശേഷമാം
താലീസപത്രം കൊള്ളേണം
പത്തുകാണമതിങ്ങിനെ

328 മരിചം ചുക്കഴഞ്ചാക്കു
ചുക്കം തിപ്പലി നാലതാം
അഞ്ചഞ്ചു കാണമാക്കേണം
ഏലവൂമിലവങ്ങളും

329 പലം മുപ്പതു കൊള്ളേണം
ഇളം നല്ല വെളുത്തതു്
വെള്ളംവീഴ്ത്തിയുരുക്കീട്ടു
പാകത്തിൽ പൊടിയിട്ടതിൽ

330 പിന്നെ നന്നായുരുട്ടീട്ടു
സേവിക്കാം നിത്യമായതു്
കാസശ്വാസക്ഷയം പിന്നെ
അരുചീ പനി വാതവും

331 ഇവയൊക്കെ ശമിച്ചീടും-
നെത്രയും നന്നിതൌഷധം
സ്വരസാദത്തിന്നു ചെയ്യാം
കാസശ്വാസചികിത്സകൾ

ഇതി സ്വരസാദചികിത്സ

# അരോചകനിദാനവും ചികിൽസയും

332 അരോചകങ്ങളഞ്ചെല്ലാം
വാതപിത്തകഫങ്ങളാൽ

വെവ്വേറെ മൂന്നുമൊന്നായും
മനസ്താപവുമിങ്ങിനെ

883 രുചിയൊന്നിലുമില്ലാതാം
ചോറു വേണ്ടാതെ വന്നിടും
വാതത്താൽ വാ ചവർത്തിടും
പിത്തത്താൽ കയ്പുമായ് വരും

884 മധുരം വാ കഫത്തിന്ന്
ഈവണ്ണം കണ്ടുകൊള്ളുക
മാവിന്തളിരതിൻകൊട്ടി
കൂവളം മാതുളങ്ങയും

885 ഇഞ്ചിയും മലരും നല്ല
കരിമ്പുംകൂട്ടിയൊപ്പമായ്
കഷായം വെച്ചു സേവിച്ചാൽ
ചോറുവേണ്ടിയതായ് വരും

886 അരേണുകമതും പിന്നെ
തിപ്പലി ചുക്കരത്തയും
വിഡംഗ മേല മിന്തുപ്പും
കായവും ചെറുതേക്കിവ

887 ചവക്കാരമതുംകൂട്ടി
പൊടിപ്പു പൊടി നേരതായ്
പിന്നെ നെയ്യിൽ കുഴച്ചിട്ടു
സേവിപ്പൂ രണ്ടുനേരവും

888 വാതത്താലുളവായുള്ള
അരുചിക്കിതു കൊള്ളുക
പിത്തത്താലരുചിയെങ്കിൽ
നെയ്യും നൽ പഞ്ചസാരയും

889 ഇന്തുപ്പും തേനതുംകൂട്ടി
കുഴച്ചിട്ടതു നക്കുക
കാട്ടുതിപ്പലിതൻ വേരും
കൂവളം ചുക്കു തിപ്പലി

340 കാട്ടിലെ മുളകിൻ വേരും
മുളകെന്നിവയൊപ്പമായ്
കഷായംവെച്ചു സേവിച്ചാൽ
ഊണിങ്കൽ ശ്രദ്ധ വന്നിടും

341 മാതുളങ്ങയുടെയല്ലി
ചുക്ക തിപ്പലിയെന്നിവ
പലമോരോന്നു കൊണ്ടിട്ടു
മുളകാറു കഴഞ്ചതാം

342 ഇവയൊക്കപ്പൊടിച്ചിട്ട്
എൺപലം പഞ്ചസാരയും
പഞ്ചസാര കുറുക്കിട്ടു
പാകത്തിൽ പൊടിയിട്ടതിൽ

343 വിരകി(ട്ട്) പാകമാന്നേരം
ഉരുട്ടിവെച്ചു(രു)തിങ്കിലോ
അരുചി പീനസംപോയി
ദീപനംവന്നു കൂടിടും

344 ദാഡിമാദിയതെന്നല്ലോ
ഗുളികക്കുള്ള പേരത്
ഇഞ്ചി തിപ്പലി തിന്ത്രിപ്പും
മാതളങ്ങടെയല്ലിയും

345 മുളകും മഞ്ഞളും പിന്നെ
മാന്തളിർ മഞ്ഞനാറിയും
ബൃഹതി ചെറിതിൻകായും
ജീരകമയമോദകം

346 ഇവയൊക്കയുമൊന്നിച്ചു
നെയ്യിലിട്ടു വറുക്കണം
കരിഞ്ഞീടാതെ വെള്ളേറെ
വാങ്ങി നന്നായരച്ചത്

347 മോരിൽവെച്ചു കുറുക്കിട്ട്
കൂട്ടിക്കൊൾകതു മുക്കടി

ശമിക്കു മരുചി യഞ്ചു
മഗ്നിവർദ്ധനമാസ്സുഖം

348 കദളിവാഴക്കിഴങ്ങിൻ-
മുഴ തിപ്പലിവേരതും
തവിഴാമയുടെവേരു-
മിഞ്ചിയുമിവയൊപ്പമായ്

349 നെയ്യിൽ വേറെ വറുത്തിട്ട്
പൊടിച്ചിട്ടങ്ങു വെക്കുക
മുളകും മഞ്ഞളും കൂട്ടി
മോരുനന്നായ് കുറുക്കണം

350 മൂവിരൽക്കുത്തുമുന്നാഴി
മോരിലങ്ങിട്ടുകൊണ്ടുടൻ
ജീരകം കൂട്ടി വാങ്ങീട്ടു
കൂട്ടിക്കൊൾകിലു മുക്കടി

351 ചോറുവേണ്ടീട്ടമപ്പോഴേ-
യെന്നു നിസ്സംശയമാമിത്

ഇതി അരുചി ചികിത്സ

## ഛർദ്ദിനിദാനവും ചികിത്സയും

352 ഛർദ്ദിയഞ്ചുണ്ട്, ദോഷങ്ങൾ
വെവ്വേറെയൊന്നുകൂടിയും
അറപ്പുള്ളവ കണ്ടിട്ടു-
മിങ്ങിനെയഞ്ചുജാതിയാം

353 ഉദാനവായു കോപിച്ചു-
ണ്ടാകുന്നിതു ഛർദ്ദിയും
വാതത്താലുളവായുള്ള-
തെങ്കിൽ വിലാവുകൾ നൊന്തിടും

354 നാഭിയും മുതുകും നോവും
ചവർപ്പും വായക്കെപ്പോഴും

ആഹാരത്തിന്നൊ മെല്ലട്ടു
തള്ളീട്ടമിവ ലക്ഷണം

855 പിത്തത്താലുള്ള ഛർദ്ദിക്ക്
ക്ഷാരനീർപോലെ കണ്ടിടും
മഞ്ഞൾതന്നിറവും കാണാം
പച്ചരക്തമിവാകിലാം

856 പുളിച്ചിട്ടങ്ങു തോന്നിടും
ഛർദ്ദിച്ചീടുന്ന നീരത്
എരിയും ചൂടുമായിട്ടു-
മിങ്ങിനെ പിത്തലക്ഷണം

857 സ്നിഗ്ദ്ധമായികൊഴുത്തിട്ടു
കട്ടത്തുപ്പെല്ലാത്ത ശ്ലേഷ്മവും
മധുരിച്ചിട്ടു തോന്നിടും.
മുപ്പിച്ചിട്ടുമതാകിലാം

858 ഛർദ്ദിയേറെമതായിടും
കോൾമയിർകൊണ്ടിരുന്നിടും
ഇതുവണ്ണം ലക്ഷണം കാൺകിൽ
ശ്ലേഷ്മത്താലുള്ള ഛർദ്ദിയാം

859 മൂന്നുദോഷവുമൊത്തിട്ട്
ഛർദ്ദിയെന്നങ്ങിരിക്കിലോ
ലക്ഷണം മൂന്നുമൊത്തീടും
സാദ്ധ്യമല്ലതു നിശ്ചയം

860 വില്വാമൂലം ബലാമൂലം
കൊത്തമ്പാലരി മുൽഗവും
ചുക്കും മലരുമായിട്ടു
കഷായം ഛർദ്ദി മാറിടും

861 വിരേചിപ്പിക്ക നന്നല്ലോ
ഛർദ്ദിപ്പിക്കയുമാമതു്
വില്വാമൂലം കവുക്കിട്ട്
കുടിക്കിൽ ഛർദ്ദി നിന്നിടും

362 പിത്തംകൊണ്ടുള്ള ഛർദ്ദിക്കു്
രക്തപിത്തചികിത്സയാം
പാൽ കുറുക്കീട്ടു സേവിപ്പൂ
വില്വമൂലവുമിട്ടതിൽ

363 വ്യോഷവും പാടതൻമൂല-
മിന്തുപ്പും ചെറുതേക്കും
ഉപ്പുംകൂട്ടിപ്പൊടിച്ചിട്ടു
തേനിൽ സേവിക്ക നിത്യമായു്

364 ശ്ലേഷ്മഛർദ്ദി ശമിച്ചീടാ-
നെത്രയും നല്ല ചൂർണ്ണമാം
വ്യോഷാദിയെന്ന പേരെല്ലാം
കാസത്തിങ്കലുമാമിതു്

365 തിപ്പലി നെല്ലിതൻ കായും
മധുകം ചുക്ക മഞ്ജനം
ഇവകൊണ്ടു പൊടിച്ചിട്ടു്
പഞ്ചസാരയുമൊപ്പമായു്

366 മലർപ്പൊടിയതും കൂട്ടി-
ത്തേനിലാക്കീട്ടു നക്കുക
ഛർദ്ദിയൊക്കെശ്ശമിച്ചീട-
മേക്കീട്ടുംമാവുമപ്പൊഴെ

367 പതിനാറു പലം കൊള്ളു
വില്വമൂലമതായതു്
നാന്മടങ്ങുള്ള വെള്ളത്തിൽ
കറുക്കു പാദശേഷവും

368 പിന്നെ വാങ്ങിയരിച്ചിട്ടു
[illegible] ശർക്കരയെൺപലം
തീമേൽവെച്ചു കറുക്കീട്ടു
സാന്ദ്രപാകമതാകിനാൽ

369 മുത്തങ്ങാ ചന്ദനം നല്ല
കൊത്തമ്പാലരി ജീരകം

ഏലവംഗമതിൻതോലും
പച്ചിലാ മുക്ക തിപ്പലി

370 മുളകെന്നിവ വെവ്വേറെ
മൂന്നരച്ചെപ്പു കഴഞ്ചതായ്
നേർകണ്ട പൊടിച്ചിട്ട്
പാകംകണ്ടിള്ളു വാങ്ങുക

371 നാറുംമുരനായുരുട്ടിട്ട്
ലാജപ്പൊടിയിൽവെക്കണം
പിന്നെസ്സേവിച്ചുകൊണ്ടീട
തീർന്നിടും ഛർദ്ദിയൊക്കയും

372 ചുക്കം നല്ലതാമല്ലോ
വില്വാദിലേഹമെന്നപേർ
കാസശ്വാസമതുതീരു-
മേഷമൊക്കിട്ടയെന്നിവ

373 കിഴാനെല്ലിയരച്ചിട്ട
കഴുത്തിൽചുറ്റുമെത്താളും
തേച്ചുകൊണ്ടിടിലപ്പോഴേ
നിന്നിടും ഛർദ്ദിയൊക്കയും

374 സഹസ്രവേധികൂട്ടുന്നതെ
സേവിപ്പൂ കാച്ചനീരതിൽ
ശിലാമലമരച്ചിട്ട്
നാളത്തിൽ തേച്ചുകൊള്ളുക

ഇതി ഛർദ്ദിചികിത്സാധികാരഃ

## ഹൃദ്രോഗനിദാനവും ചികിത്സയും

375 ഹൃദ്രോഗങ്ങളുമഞ്ചല്ലോ
മൂന്നാലും മുമ്പമായതും
കൃമികൊണ്ടുമിതഞ്ചല്ലോ
ഇങ്ങിനെയഞ്ചുജാതിയാം

376 വാതഹൃദ്രോഗമെന്നാകിൽ
പരുങ്ങിക്കുത്തി നൊന്തിടും
ഹൃദയം പൊട്ടുമെന്നങ്ങു
തോന്നീടുന്നതു ലക്ഷണം

377 ഉള്ളകന്നതെന്നു തോന്നും
അനാക്കമനസ്വാസ്ഥ്യം
ഹേതുക്രമാതെയുണ്ടാകും
ഭയവും ദുഃഖവും തഥാ

378 ശബ്ദം കേട്ടാൽ സഹിച്ചീടാ
ദീനഭാവമതെപ്പൊഴും
വീർപ്പുപോരായ്മയും പിന്നെ
മോഹം വിറയലെന്നിവ

379 പിത്തത്താലാകിലുണ്ടാകും
ഉഷ്ണവും മോഹമെന്നിവ
സർവ്വാംഗം വെന്തു നൊന്തീടും
പുളിന്തേക്കലുമായ് വരും

380 ശ്ലേഷ്മത്താലുള്ള ഹൃദ്രോഗം
നെഞ്ഞത്തിൽ കല്ലെന്നു തോന്നിടും
അഗ്നിമാന്ദ്യവുമുണ്ടാകും
മുറക്കം മടിയെന്നിവ

381 മൂന്നും കൂടിയതെന്നാകിൽ
ഇവയൊക്കെയുമൊത്തിടും
കൃമിയാലുളവാകുമ്പോൾ
കറുവാളിച്ച മേനിയാം

382 നെഞ്ഞത്തു പാരം കലിച്ചീട-
മിരുട്ടിൽപോലെ തോന്നിടും
ചൊറിയും വീക്കമുണ്ടാകും
ശ്ലേഷ്മം മൂക്കിലുറന്നിടും

383 ഈർച്ചവാൾകൊണ്ടു വലിക്കുന്നു
നെഞ്ചകത്തെന്നു തോന്നിടും

അമ്പിലുംവെച്ച വൈഷമ്യം
കൃമിയാലുളവായത്

884 കൊത്തമ്പാലയരും ചുക്കു-
മാവണക്കിക്ഷു വില്വവും[1]
ദേവതാരം കുറുന്തോട്ടി-
യിവകൊണ്ടു കഷായമാം

885 കുറുന്തോട്ടിതന്നുടെവേരു-
മുഴന്നം ദേവതാരവും
ഇവ കൊണ്ടു കഷായത്താൽ
ഹൃദ്രോഗങ്ങൾ ശമിച്ചുപോം

886 മാറത്തു ധാര കൊള്ളേണം
ബലാതൈലമതാകിലാം
എരണ്ഡതൈലമെന്നാകിൽ
ക്രൂശളുടെ വെളുന്നുക

887 വ്യാഘ്രികൊണ്ടു കഷായത്തിൽ
കലക്കീട്ടുക ശർക്കര
പിന്നെയും വെച്ചു പാകത്തിൽ
ചുക്കും മുളകു തിപ്പലി

888 അരത്തയമൃതിന്നുറൽ
മുസ്തയും ചെറുതേക്കും
അക്കൊമണിയൻവേരും
യവാഷമിവരൊപ്പമായ്

889 പൊടിച്ചിട്ടതിളക്കുമ്പോൾ
നെയ്യുംവീഴ്ത്തിക്കുറുക്കുക
പാൽമുതക്കം പൊടിച്ചിട്ട്
മുമ്പിലത്തെ മറന്നതോൻ

890 കൽക്കണ്ടിയിളക്കിട്ടു
വ്യാഘ്രീലേഹമിതെന്നുപേർ

---

1. "ഇക്ഷുമൂലവും" എന്ന് പാഠാന്തരം.

ഇമ്മഹൃദ്രോഗത്തിന്നാമം
കാസശ്വാസമിവററിന്ന്

891 നന്നല്ലോ ലേഹമെന്നല്ലോ
മുന്നിലുള്ളവർ ചൊന്നതും

ഇതി ഹൃദ്രോഗചികിത്സാധികാരഃ

## തൃഷ്ണാനിദാനവും ചികിത്സയും

892 തൃഷ്ണയാറെണ്ണം ചൊല്ലുന്നു
മൂന്നുദോഷങ്ങളാൽ പുനഃ
മൂന്നുമൊത്തും ക്ഷതീട്ടും
സംസർഗ്ഗത്താലുമിങ്ങിനെ

893 വായുണങ്ങീട്ടു വന്നീടും
തണ്ണീററിൽ ഇച്ഛ വന്നീടും
അന്നദ്വേഷിയതായിട്ടും
പ്രലാപം ബുദ്ധിസംഭ്രമം

894 വാതത്താലുള്ള തൃഷ്ണക്ക്
മെലിവും ദീനഭാവവും
ഗന്ധമേതുമറിഞ്ഞീടാ
രസമൊന്നിനുമില്ലയാം

895 പിത്തത്താൽ മോഹമാലസ്യം
കച്ചീടും വായതെപ്പോഴും
മെലിവും ചൂടുമുണ്ടാവും
ലക്ഷണങ്ങളതിങ്ങിനെ

896 നെല്ലോക്കം കത്തിയണ്ണാക്കി-
ലെന്നുതോന്നും കഫത്തിനു
ഉറക്കമേറമ(താ)യീടും
മധുരം വായുമിങ്ങിനെ

397 മൂന്നാമായുള്ള തൃഷ്ണയ്ക്ക്
ഇവയൊക്കെയുമൊത്തിടും
മോഹവും കൊടുതായുണ്ടാം
സാദ്ധ്യമാവാൻ പണിപ്പെട്ടും

398 കാരണം വാതപിത്തങ്ങ-
ളിവററിനുളവാകയാൽ
രണ്ടിനും ഹിതമായുള്ള
ഔഷധം കണ്ടുകൊള്ളുക

399 ശർക്കരയും കരിമ്പിൻവേർ
വരിനെല്ലുമവരിവ
കഷായം വെച്ചുതാറിട്ടു
പഞ്ചസാരയുമിട്ടതിൽ

400 തൃഷ്ണയ്ക്കായിതു സേവിക്ക
തൃണപഞ്ചകമെന്ന പേർ
നന്നാറി കമിഴ് രാമച്ചം
ഇരിപ്പം രക്തചന്ദനം

401 പിററിതൽ ചന്ദനം യഷ്ടീ-
യിവയെട്ടമതൊപ്പമായ്
കഷായം വെച്ചുസേവിക്കാ
തൃഷ്ണയൊക്കെ ശമിച്ചുപോം
*

---

* "തൃണപഞ്ചമതിൻ മൂലം
കൊത്തമ്പാലരി തിപ്പലി
ചന്ദനത്തെ കൊടിത്തൂവ-
യിവകൊണ്ടു കഷായമായ്
മധു മെല്ലാടിയായിട്ടു
സേവിക്ക തൃഷ്ണ മാറിടും"
ഇങ്ങിനെ ഒരു യോഗം വിട്ടുപോയിരിക്കുന്നു.

402 മുത്തങ്ങ തന്നെ കൊണ്ടുള്ള
കഷായം നന്നിതെത്രയും
വിദാര്യ്യാദിയതും കൊള്ളാം
ചൊല്ലീ ശ്വാസചികിത്സയിൽ

ഇതി തൃഷ്ണാചികിത്സാ

## അർശോരോഗനിദാനവും ചികിൽസയും

403 മൂലരോഗം പറഞ്ഞീടാം
രണ്ടുജാതിയതായ്വരും
പിതൃദോഷമതിന്നാലെ
ഗർഭത്തിന്നുളവായതു്

404 അപത്ഥ്യസേവകൊണ്ടൊന്നു-
മിങ്ങിനെ രണ്ടു ജാതിയാം
രണ്ടുഭേദമതുണ്ടല്ലോ
ശുഷ്കവുമാർദ്രവും തഥാ

405 വാതത്താലും കഫത്താലു-
മുണ്ടാകുന്നതു ശുഷ്കമാം
പിത്തരക്തങ്ങളാലുണ്ടാ-
മാർദ്രമാമർശസ്സതും

406 അപത്ഥ്യദോഷം കൊണ്ടുണ്ടാ-
മാറുജാതിയതായ്വരും
മൂന്നിനാലുമതോരോന്നു്
സംസർഗ്ഗംകൊണ്ടുമൊന്നതു്

407 സന്നിപാതമതിനാലും
രക്തത്താലുമതിങ്ങിനെ
ഇവററിൻ പൂർവ്വരൂപങ്ങൾ
ചൊല്ലാമൊട്ടു ചുരുക്കി ഞാൻ

415 ദാഹവും പനിയും പിന്നെ
മോഹവും ചൊറിയിത്തരം
പലവുണ്ടിനിയും ചൊല്ലാൻ
പിത്തത്തിനുടെ ലക്ഷണം

416 കഫത്താൽ മൂലരോഗം താൻ
തടിച്ചുരുട്ട വെളുത്തതാം
("കഴ"ലസ്ഥാനത്തു വീങ്ങീടും
നൊന്തീടും വസ്തിയും ഭൃശം

417 ഏങ്ങലും ചുമയും പിന്നെ
അരുചീ മൂത്രകൃച്ഛ്റവും
പനിയും ഛർദ്ദിയുണ്ടാകും
തച്ച"നമാരി വെളുത്തതാം")

418 രണ്ടുമൂന്നുമതാകുമ്പോൾ
ലക്ഷണങ്ങളുമിങ്ങിനെ
രക്തത്താലുള്ളവാകുമ്പോൾ
പിത്തത്തിനുടെ ലക്ഷണം

## ചികിത്സ

419 മഞ്ഞിച്ചിപ്പാണകം കൊണ്ടു
കിഴികെട്ടിട്ടു കാച്ചുക
പുറത്തുവന്ന നിന്നുള്ള
മൂലംപോം മകളേ ക്ഷണാൽ

420 എരുക്കിൻവേർ വാഴിതൻപട്ടും
ഉമ്മിതൻ തൊലിയെന്നിവ
എണ്ണക്കൂട്ടിപ്പുകക്കേണം
മൂലത്തിന്മേലതങ്ങിനെ

421 ക്ഷാരം തേച്ചു [1]ശമിപ്പിക്കാ-
മാർദ്രമായർശസ്സിനെ

1. പഴുപ്പിക്കാമെന്ന് വേറെ പാഠം.

കള്ളിപ്പാലിലരച്ചിട്ട്
ക്ഷാരംതേക്കരിശസ്സിന്
[1]

422 തിപ്പലി മഞ്ഞൾ കന്നിക്കാ
കർക്കടത്തിൻ പുരീഷവും
ഗോമൂത്രത്തിലരച്ചിട്ട
ക്ഷാരം തേക്കരിശസ്സിന്

423 [2] കൊടിത്തൂവ്വാ കുവ്വളം മുക്കം
ജീരകമിവ നാലുമായ്
കഴഞ്ചോറളു കൊണ്ടിട്ട
പാഠാമൂലമതാററതാം

424 കഷായംവെച്ചു സേവിക്ക
പാഠാദിയെന്നു പേരുമാം
[3] ഞെവൽക്കരുന്നു വക്ഷാള്ള
ചിത്രവും മുക്ക തിപ്പലി

425 പാഠാദ്യാമെന്നികഷായത്താ-
ലർശസ്സുകളു ശമിച്ചുപോം
ചന്ദനം പുണരൻവേരും
കടുകപ്പാലരിമാവ്വിയും

---

1. "കള്ളിപ്പാലെരുക്കിൻപാലും
മുക്കാമൂന്നമതൊപ്പമായ്
ക്ഷാരമൊന്നതു കൊണ്ടിട്ട
തകർക്കാമർശസ്സിന്." ഇവിടെ ഇങ്ങിനെ ഒരു ശ്ലോകവുംകൂടി വേറെ ഗ്രന്ഥത്തിൽ കാണുന്നു.

2. "ഭൂസ്പൃക്കരാവിലേപന യവാന്യുനാഗരൈർവാ
ചിത്രകൈകാകനാപി സംയുക്താ പാഠാദ്യാന്ത്യർശസാം ഭേഷം" എന്ന പ്രസിദ്ധമായ യോഗത്തിന്റെ തർജ്ജിമ.

3. "ചിരിബില്വപുനർന്നവാഖ്യയോ- കണനാഗര സൈന്ധവ പാകജലം
ഗുളകീലമഗന്ധഗ്രന്ഥഫലം ജാതാഗ്നിവിവർദ്ധനമാശു നൂണാം."
എന്നതിന്റെ തർജ്ജിമയാണിതു്. ഇന്തുപ്പു വിട്ടുപോയിരിക്കുന്നു. മേമ്പൊടിക്ക ഇന്തുപ്പു ചേർക്കാനു് കഷായം കൊടുക്കേണ്ടതു്.

426 കൊടിത്തൂവ്വയതിൻവേരും
രാമച്ചം വെപ്പുതോലതും
ലവങ്ഗത്തോലുമായിട്ടു
കഷായം പാനമിങ്ങിനെ

427 രക്തത്തോടുള്ളവായുള്ള
അർശസ്സിന്നിതു കൊള്ളുക
[1]കാട്ടുചേന പതിന്നാറു-
പലംകൊണ്ടതിനെ പുനഃ

428 കാടിവീഴ്ത്തിപ്പുഴുങ്ങീട്ടു-
ങ്ങുണക്കീട്ടു പൊടിച്ചിട്ടു
അഗ്നിയെട്ടുപലം കൊള്ളൂ
ശുദ്ധിചെയ്തു പൊടിച്ചിട്ടു

429 മുക്കു രണ്ടുപലം കൊള്ളൂ
മുളകൊന്നരതായ് പുനഃ
പലം വിംശതികൊണ്ടുള്ള
ഗുളം പിന്നെയുരുക്കുക

430 പാകംവന്നാലിളക്കേണം
പാകത്തിൽ പൊടിയിട്ടതിൽ
വാങ്ങിക്കൊണ്ടുരുട്ടീട്ടു
സേവിച്ചീടുക നിത്യമായ്

431 മൂലരോഗം ശമിച്ചീടാ-
നെത്രയും പരമൌഷധം
സൂരണാദിയിതെന്നല്ലോ
നാമം ചൊന്നതു മാമുനി

---

1. "പുടപക്വീകൃതഃ ഷോഡശ സൂരണസ്യ—ഭാഗാസ്തതോഽഷ്ടൌ ച ചിത്രകസ്യ മഹൌഷധാദ്ദ്വൌ മരിചസ്യ ചൈകഃ ഗുഡേന ... ദ്ഗുരുന്മാജ്ഞയായ പിണ്ഡി" എന്ന യോഗത്തിന്റെ തർജ്ജിമ.

482 [1]മാതളീനാരകത്തിൻപൂ
ചിത്രകം ചുക്ക തിപ്പലി
കോത്തമ്പാലരിയും കൊള്ളു
നാലുരച്ചിട്ടു കഴഞ്ചതായ്

483 ഇതുപത്തു പലം നെയ്യും
പാലിങ്ങഴി നാലതും
കാച്ചിക്കൊണ്ടരിച്ചിട്ട്
നല്ല നെയ് നിത്യമായിത്

484 പിത്തവും വാതവും തീര-
മർശസ്സുമഗ്നിമാന്ദ്യവും
ആട്ടിൻപാലു കറുകിട്ട
സേവിക്കാ മർശസ്സിന്

485 പരമൌഷധമായുള്ളൂ-
തെളിയും സാരമാമിത്
ജ്വലിചെയ്യഗ്നിയെ പിന്നെ
ഉണ്ണുപ്പു മയമോദകം

486 ചുക്കം നാലിവ കൊണ്ടിട്ട്
മുളകൊട്ട കറച്ചിത്
ഒക്കെക്കൂട്ടിപ്പൊടിച്ചിട്ട
മോരിൽ സേവിക്ക നിത്യവും

---

1. അഷ്ടാംഗഹൃദയത്തിൽ പാണ്ഡുരോഗചികിത്സിതത്തിൽ പറയുന്ന 'ദാഡിമാദ്യഘൃതത്തിന്റെ യോഗം തർജ്ജിമ ചെയ്തതാണിത്. എന്നാൽ മരുന്നുകളുടെ കണക്കിൽ സാരമായ വ്യത്യാസം ചെയ്തുകാണുന്നു. മൂലത്തിൽ നാലിടങ്ങഴി വെള്ളം ചേർക്കാനാണ് പറഞ്ഞിട്ടുള്ളത്. ഇവിടെ നാലിടങ്ങഴി പാലു ചേർക്കണമെന്നും കാണുന്നു.

"ദാഡിമാൽകുഡവോ ധാന്യാത്
കുഡവാർദ്ധം, പലം പലം
ചിത്രകാച്ഛൃംഗബേരാച്ച,
പിപ്പല്യർദ്ധപലം ചരെ:
കല്ക്കൈർവിംശതിപലം
ഘൃതസ്യ സലിലാഢകെ" (ഇതി അഷ്ടാംഗഹൃദയേ, പാണ്ഡു.)

437 അർശസ്സുകൾ ശമിച്ചീടും
പാണ്ഡുവുമഗ്നിമാന്ദ്യവും
ശോഫത്തിന്നുമിതാമെല്ലാ
ഹുതഭുഗാദിയെന്നു പേർ

438 അഗ്നിയഞ്ചുപലംകൊണ്ടു
കഷായംവെച്ചരിച്ചതിൽ
പലമെട്ടുരു കണ്ടുള്ള
ഗുളമിട്ടു കുറുക്കുക

439 സാന്ദ്രപാകം വരുന്നേരം
വ്യോഷവും ചതകുപ്പയും
കൊട്ടം മുത്തങ്ങ മുഖയു-
മഗ്നി യേലം വിഴാലരി

440 ഇവയൊപ്പം പൊടിച്ചിട്ട്
വാങ്ങിക്കൊണ്ടുരുട്ടുക
ഗുദത്തിന്റങ്കുരത്തിങ്കൽ
കരുവണ്ട ശമിച്ചുപോം

441 കുഷ്ഠവും ഗുന്മവൃദ്ധിയു-
മെതിരേ സേവിച്ചുകൊള്ളുക
ഹിംഗ്വാദി ചൂർണ്ണവും നന്ന്
ചൊല്ലും ഗുന്മചികിത്സയിൽ

442 ഭല്ലാതഘൃതവും യോജ്യം
കാടിതന്നിലിരിക്കയും
കാടി നന്നായ് വെളുമ്പിട്ട്
ധാരകൊൾകരിശസ്സിന്ന്

443 അതിന്റെ യോഗവും ചൊല്ലും
വാതരോഗചികിത്സയിൽ
മൂലത്തിന്മേലു നിന്നിട്ടു
ചോരയിററിററു വീഴ്കിലൊ

444 എള്ളു നന്നായരച്ചിട്ടു
പാലിൽ സേവിച്ചുകൊള്ളുക

നിലത്തങ്ങ പടന്നിട്ടും
കടലാടിയരച്ചുടൻ

445 അരിയൂററിയ നീർതന്നിൽ
സേവിപ്പൂ ചോര നിന്നിടും
പുളിയാരലതും ഭ്രമരി
ഇവയൊപ്പം പിഴിഞ്ഞനീർ

446 കടകപ്പാലവേർമേൽതോൽ
ചന്ദനം വിടയം തഥാ
രാമച്ചം മുസ്തയുംകൂട്ടി
കാച്ചിക്കൊള്ളുക നെയ്യത്

447 സേവിച്ചാൽ ചോര നിന്നീടും
മൂലത്തിന്നുടെ നോവതും
പൊരുകിൻകടതൻതോലും
ചെറുതാം കടലാടിയും

448 കൊടിയാവണക്കിൻപത്രം
പുളിയാരലുമിങ്ങിനെ
മുളകം മഞ്ഞളുംകൂട്ടി
മോരിലിട്ടു പുഴുങ്ങണം

449 പിന്നെ നന്നായരച്ചിട്ട്
മക്കടിയരിശസ്സിന്ന്

ഇതി അരിശസ്സു ചികിത്സാധികാരഃ

## അതിസാരനിദാനവും ചികിത്സയും

450 അതിസാരങ്ങൾ ദോഷത്താൽ
മൂന്നുമൊന്നും ച മൂന്നിനാൽ
ശോകത്താലും ഭയത്താലു-
മിങ്ങിനെയാറു ജാതിയാം

451 ഇതിന്റെ പൂർവ്വരൂപങ്ങ-
ളുദരത്തിൽ കുത്തിനോകയും
ഹൃദയത്തിൽക്കൂടി നോവുണ്ടാം
ദേഹത്തിന്ന് തളർച്ചയും

452 മലം പ്രവൃത്തിക്കയെപ്പോഴും
വയ്യായ്കയുമെന്നിവ
വാതത്താൽ സരണമെങ്കിൽ
മലം നേർത്തിട്ടു വീണിടും

453 ഇടമുറിഞ്ഞൊച്ചയും കൂടി
നുരഞ്ഞിട്ടുള്ള രൂക്ഷമാം
ശൂലംശവുമുണ്ടാകും
രക്തം കൂടീട്ടുമാസ്സരം

454 ദുർഗ്ഗന്ധം പാരമായിടും
വാതലക്ഷണമിങ്ങിനെ
പിത്തത്താൽ മോഹവും തൃഷ്ണാ
ദാഹം ചുട്ടു വിയർക്കയും

455 പനിയും ദാഹവുംകൂട-
പ്പുളിന്തക്കല്ലുമാകിലാം
വഴ്‌വഴത്തിട്ടു പോയിടും
ശ്ലേഷ്മത്തിന്നു വെളുത്തതാം

456 നിദ്രയും മടിയും ദോഷ-
മേറീട്ടങ്ങവനാസ്സരം
മൂന്നുംകൂടീട്ടതെന്നാകിൽ
കണ്ടുകൊൾകിവയൊക്കയും

457 ശോകത്താലും ഭയത്താലും
വാതപിത്തങ്ങൾ കൂടിയാം
കടകപ്പാലവേർമേൽതോൽ
തന്നെകൊണ്ടു കഷായമായ്

458 തേനുംകൂട്ടിക്കുടിച്ചീടി-
ലതിസാരം നിലച്ചിടും

മുത്തങ്ങാ പലമൊന്നാക്കി
പാലുംകൂട്ടികഷായമായ്

459 അന്തിക്കിതു സേവിച്ചാകി-
ലതിസാരങ്ങൾ മാറിടും
[1] ഇരുവേലിയതും ചുക്കും
ചെങ്ങഴുന്നിക്കിഴങ്ങതും

460 ഒപ്പമിട്ടു കുറുക്കീട്ടു-
ളളാട്ടിൻപാലു കുടിക്കണം
അതിസാരങ്ങൾ ശമിച്ചീടാ.
നെറ്റിയും പരമൌഷധം

461 ചോര കൂടീട്ടു പോകക്കെങ്കി-
ലേററം നന്നിതു കൊള്ളുക
തേററാമ്പരലരച്ചിട്ട
മോരെരുമ്മേടെ[2] കൊണ്ടതിൽ

462 കലക്കീട്ടു കുടിച്ചീടിൽ
ചോരപോക്കു നിലച്ചിടും
അഗ്നിയിട്ടു വെററുള്ള
നെയ്യും പാലതുകാച്ച്യതും

463 പിന്നെക്കൂട്ടി വെള്ളമിട്ടു
സേവിച്ചാൽ പോക്കു നിന്നിടും

### ശാർങ്ങ്ഗേഷ്ടാദി മോർകഞ്ഞി

464 ശാർങ്ങ്ഗേഷ്ടനിരമഥ മോരുമളന്നുകൂട്ടി-
ച്ചേർന്നിട്ടുമാറു മലരിട്ടു ചമച്ചു കഞ്ഞി
വാങ്ങാതുകൂടിക്കിലതിസാരഗദങ്ങൾ തീരും
പൊങ്ങീടുമഗ്നിയുമിരപ്പുമടങ്ങുമന്നേ

---

1. പക്കിയ രക്താതിസാരത്തിൽ വളരെ ഫലപ്രദമായ ഒരു യോഗമാണിത്. "പയസ്യർദ്ധോദകെ ഛാഗെ ഹ്രീബേരോത്പലനാഗരൈഃ. പേയാ രക്താതിസാരഘ്നീ" എന്ന കഷായക്കത്തിന്റെ യോഗത്തിന്റെ തർജ്ജിമയാണിത്. ക്ഷീരപേയ ക്ഷീരകഷായമായി മാറിയിരിക്കയാണ്.

2. എരുമമോരിൽ

## ശാർങ്ഗേഷ്ഠാദി ഘൃതം

465 ശാർങ്ഗേരീപാഠതൻമൂലം
കടലാടി പടന്നതും
[1]ചിലാക്കരുന്ന താർതാവൽ
ആനടി തുമ്പതൻകടം

466 ഇരുമ്പിൻകരുന്ന മുത്തങ്ങാ-
യിവകളൊക്കെയുമൊത്തുടൻ
ഇടിച്ചിട്ടു പിഴിഞ്ഞുള്ള
നീരിൽക്കൂട്ടുക നെയ്യതു്

467 മൈതുമൊപ്പമളന്നിട്ടു
നെല്ലിക്കാവെന്ത നീരതും
അയമോദകമിന്തുപ്പും
വ്യോഷവും ജീരകദ്വയം

468 കായമെട്ടമിതൊപ്പിച്ചു
കൽക്കമായിട്ടു കാച്ചുക
കാലത്തുനെയ്യു സേവിപ്പ-
തെത്രയും പരമൌഷധം

469 പോക്കതാവും ശമിച്ചിട്ട-
മർശസ്സുമഗ്നിമാന്ദ്യവും
കടകപ്പാല വേർമേൽതോൽ
യവാഷം കലോടിവേർ

470 പാടതൻമൂലവുംകൂട്ടി
നെയ്യിലിട്ടു വറുത്തതു്
പിന്നെ വാങ്ങിയരയ്ക്കുമ്പോൾ
ചുക്കു നല്ലയമോദകം

---

1. "പെരുകിൻകട തൻതോലും
കടകപ്പാല നാരായും
തവിഴാമ കൊടിത്തൂവ
കഞ്ഞിക്കുരുക്കിലുമന്നില" എന്നിങ്ങിനെ ഈ ശാർങ്ഗേഷ്ഠാദി ഘൃതത്തിന്റെ യോഗത്തിൽ ഒരു പാഠഭേദം കാണുന്നുണ്ടു്.

471 കൂടെയിട്ടരച്ചിട്ട്
മോരിൽവെച്ചു തികറ്റുക
അന്നേരത്തതിലാക്കീട്ടു
മൂന്നാം ശേഷിച്ചു നെയ്യുതും

472 വാങ്ങിയാറി കുടിച്ചീട്ടു
അതിസാരങ്ങൾ തീർന്നിടും
ഉള്ളിയും വിടയം നല്ല
മത്തുറ്റുള്ള പുളിംതൊലി

473 ഇവ നന്നായ് വറുത്തിട്ടു
നെയ്യിങ്ങൂററിയെടുക്കണം
പിന്നെള്ളുട്ടിയരച്ചീടാം
ചുക്കം നല്ലയമോതകം

474 കള്ളുട്ടിത്തികത്തീട്ടു
മോരിലന്നെയ്യുമിങ്ങിനെ
അതിസാരങ്ങൾ ശമിച്ചീടു-
മർശസ്സും ഉദരവേദന

475 കൂട്ടിയുൺമൂലമാം പിന്നെ
കുടിച്ചീടുക മുക്കടി
അമ്പാഴത്തോൽ പിഴിഞ്ഞുള്ള
നീരും തേൻമരത്തൊപ്പമായ്

476 തേങ്ങാപ്പാലുമതിൽകൂട്ടി
സേവിക്കാ പോക്കു നിന്നിടും
അടക്കാവാണിയൻമൂലം
കൊട്ടവേലി കാട്ടുതിപ്പലി

477 ചവ്യമൂലം കൊടിത്തൂവ്വ
ചുക്കം നല്ലയമോദകം
കടകപ്പാല വേർമേൽതോൽ
മലയന്തിയുമൊപ്പമായ്

478 കൽക്കമെകൊണ്ടതു കാച്ചീട്ടു
പാകംകൊണ്ടരിച്ചു മെന്ന

സേവിച്ചീടുക നന്നല്ലോ
അതിസാരങ്ങളൊഴിഞ്ഞിടാൻ

479 അഗ്നിമാന്ദ്യമതും തീരു-
മർശസ്സും ഗുദവേദന
കൊട്ടുവേലി കൊടിത്തൂവ
കൃമിഘ്നം വിടയം തഥാ

480 വയമ്പും പാടത്തൻമൂലം
പാതിരിപ്പൂവുമെന്നിവ
പേരാലിൻമൊട്ടുമമ്പാഴം
കാട്ടുതിപ്പലിമൂലവും

481 കടുക്കാ വ്യോഷവും വില്വ-
മേലവും മാവുതൻപശ
കഷായംവെച്ചു കൊണ്ടീട്ടു
ഇവയും മത്തൾ [illegible]

482 പിന്നെ വാങ്ങിയരിച്ചിട്ടു
തേനാംകൂട്ടി കടിക്കിലോ
അതിസാരങ്ങൾ ശമിച്ചീടു-
മിതിനാലെന്നു നിർണ്ണയം

483 വയമ്പും കൂവളം നല്ല
കൊട്ടം ചുക്കയമോതകം
തിപ്പലി കടകപ്പാല-
യിവയൊത്തു കഷായമായ്

484 തേനാംകൂട്ടിക്കടിക്കേണം-
മതിസാരം ശമിക്കുമേ
പഴകിട്ടുള്ളതിസാരം
ശമിപ്പാനേറെ നന്നിതു്

485 ഹ്രീബേരമാമ്പലും നൈതൽ-
മൂലം താമരനാളവും
പാച്ചോററി ചന്ദനം പാഠാ
മുത്തങ്ങാ ദേവതാരവും

486 ഇവൎച്ചില ചവൎക്കാരം
മുത്തങ്ങായിലവംഗവും
ചിത്രകം കൂവളം ഓൎച്ചി
നാലുചെയ്തു് കഴഞ്ചിവ

487 ശാൎങ്ങ്ഗേരി സ്വരസംകൂട്ട-
ടങ്ങഴി നെയ്യുമിങ്ങിനെ
കാച്ചി സേവിച്ചു കൊണ്ടീട്ടു
ശാൎങ്ങ്ഗേരിഘൃതമെന്നപേർ

488 അരുചി ഗ്രഹണി പാണ്ഡു,
പനിയും മൂത്രകൃച്ഛ്റവും
ഉദരവേദനയും പിന്നെ
ശൂലയെന്നിവ പോയിടും

ഇതി അതിസാരചികിത്സാധികാരഃ

## ഗ്രഹണിനിദാനവും ചികിൽസയും

489 നാലുജാതിയതുണ്ടല്ലോ
ഗ്രഹണി മൂന്നുമൂന്നിനാൽ
മൂന്നുമൊത്തതു കൂടീട്ടു-
മിങ്ങിനെ നാലുജാതിയാം

490 ഹേതുകൂടാതെ ബന്ധിക്കും
മലം നാലഞ്ചു നാളതു്
ഹേതു പിന്നെയുമില്ലല്ലൊ-
f തിസാരംപിന്നെയതുനാൾ

491 ഇതവണ്ണംകണ്ടതെന്നാകിൽ
പിന്നെ ഗ്രഹണിയാസ്പദം
ഉണ്ട ചോറു ദഹിക്കാതെ
പോയ്തുടങ്ങുമനന്തരം

492 നീളെക്കാലമതാകുമ്പോൾ
ശമിപ്പാനെളുതല്ലിത്
ഇതിന്റെ പൂർവ്വരൂപങ്ങൾ
താമസിച്ചു പയിക്കയും

493 വായിൽ നീരുറന്നീടും
തളരും പുളിതേകലും
വയറു വീർക്ക ചുഴന്നീട്ട-
മരുചി തൃഷ്ണ ഛർദ്ദിയും

494 ചെവി മൂളുകയും പിന്നെ
ആന്ത്രവും മൂളമായ് വരും
മെലിയും ദേഹമങ്ങേറ്റം
ജ്വരവും തലനോകയും

495 പാണിപാദങ്ങൾ വീങ്ങീടും
പൂർവ്വരൂപങ്ങളിങ്ങിനെ
വാതത്താലുള്ളതെന്നാകിൽ
വാ വറൾച്ച തളർച്ചയും

496 നൊന്തീടും തുടയും വ്‌ളാവും
കഴ്‌ലസ്ഥാനവുമിങ്ങിനെ
പിത്തത്താൽ പീതമായീടും
ദേഹവും പോകമന്നിറം

497 ദുർഗ്ഗന്ധം പാരമായീട്ട-
മുഷ്ണവും പുളിതേകലും
ശ്ലേഷ്മത്താലരുചി ഛർദ്ദി
പാരം നെഞ്ഞുകലിക്കയും

498 വയറങ്ങു കനത്തീടും
ബലക്കേടുമകപ്പെടും
സന്നിപാതത്തിനാലെങ്കിൽ
ലക്ഷണങ്ങളിതൊക്കയും

499 കണ്ടതാകിലൊഴിച്ചീടാ-
നാവതല്ലെന്ന നിശ്ചയം

വാതമശ്മരികുഷ്ഠങ്ങ
പ്രമേഹങ്ങൾ മഹോദരം

500 ഭഗന്ദരങ്ങളർശസ്സും
ഗ്രഹണീയെട്ടുമെന്നിവ
മഹാരോഗങ്ങളാമല്ലൊ
ശമിപ്പാനെളുതല്ലിവ

501 ഗ്രഹണിക്ക ദഹിപ്പാനു-
ള്ളൗഷധം മുമ്പിൽ വേണ്ടതു്
പിന്നെ പോക്കലു നിർത്തിടാം.
നിങ്ങിനെ കണ്ടു ചെയ്യണം

502 വിളയം ചുക്ക മുത്തങ്ങാ-
യിവയൊപ്പിച്ചരച്ചുടൻ
ഇളവെന്നീരിലാക്കിട്ടു്
കുടിക്കദ്ദീപനം വരും

503 തുവച്ചില കടുക്കായു-
മയമോദകമെന്നിവ
പൊടിചെയ്തിട്ടു വെന്നീരിൽ
സേവിപ്പൂ ഗ്രഹണിക്കിതു

504 ഛർദ്ദിയും വയർനോവും പോം
ദീപനം വരുമിങ്ങിനെ
ഉങ്ങിൻവേരു പറിച്ചിട്ടു്
വേർമേൽത്തോലതു കൊള്ളുക

505 ചുക്ക മുത്തങ്ങയും മൂന്നും
നാലുചെയ്തു കഴഞ്ചിവ
കഷായംവെച്ചു സേവിപ്പൂ
മെല്ലൊടിക്ക് കണപ്പൊടി

506 ഗ്രഹണിക്കിതു സേവിച്ചാ-
ലപ്പോഴെ ദീപനം വരും
ആവിൽതോൽ കൂവളം ചുക്കം
കാട്ടുതിപ്പലി ചവ്യവും

507 തവിഴാമാഗ്നിയും പത്ഥ്യാ-
യിവകൊണ്ടു കഷായമായ്
സേവിച്ചീടുക നന്നല്ലോ
അഗ്നിവർദ്ധനമാസ്സരും

508 കാട്ടുതിപ്പലിതൻവേരും
തിപ്പലി കൊട്ടുവേലിയും
കാട്ടുമുളകുതൻവേരും
ചുക്ക ചിത്രപ്പ ജീരകം

509 മുളകം കായവും പിന്നെ
ചവക്കാരവുമെന്നിവ
ഒപ്പംകൂട്ടിപ്പൊടിച്ചിട്ട്
മാതളങ്ങടെ നീരതിൽ

510 സേവിച്ചീടുകിലപ്പോഴെ
ഉണ്ട ചോറു ദഹിച്ചിടും
കടലാടിതന്നുടെ വേരും
കാട്ടുതിപ്പലി വേരതും

511 അടക്കവാണിയൻവേരും
താർതാവലിവയൊക്കയും
അയമോദകവും ചുക്കം
കൂട്ടിക്കൊണ്ടതരച്ചുടൻ

512 മോരിൽ പിന്നെ കലക്കീട്ട്
ആറിയാറിട്ട തെന്നമായ്
സേവിച്ചീടുകിലപ്പോഴെ
ഗ്രഹണി വേരറുത്തിടും

513 ആട്ടിൻപാലതു സേവിക്കാ
ഗ്രഹണിക്കേറെ നന്നിതു്
മുമ്പേയതിസാരത്തിന്ന്
ചൊന്നതൊക്കെയിതിന്നുമാം

514 കാട്ടുതിപ്പലിതൻവേരും
ആവിൽതോൽ ചുക്ക തിപ്പലി

ഇവ കല്ക്കമതായിട്ട്
നെയ്യും പാലുമതൊപ്പമായ്

515 കാച്ചിക്കൊണ്ടതരിച്ചിട്ട്
കുട്ടികൾക്കാൾ ഗ്രഹണികളിൽ
കൊടികണ്ണി പറച്ചുണ്ട
ചെറുമാന്തളിരെന്നിവ

516 ഒരുമുക്കടി പോക്കിങ്കിൽ
കുടിക്കാം ഗ്രഹണീങ്കലും
(ഉപ്പും വെണ്ണയും നന്ന്) ?

ഇതി ഗ്രഹണി ചികിത്സാ

# മൂത്രാഘാതനിദാനവും ചികിത്സയും

517 പന്ത്രണ്ടുമെട്ടുമുണ്ടല്ലോ
മൂത്രാഘാതങ്ങൾ ചൊന്നതിൽ
നാലങ്ങശ്മരിയാമല്ലോ
വാതപിത്തകഫങ്ങളാൽ

518 മൂന്നുമൊത്തതുമൊന്നല്ലോ
ഇങ്ങിനെ നാലു ജാതിയാം
മൂത്രകൃച്ഛ്റങ്ങൾ നാലുണ്ട്
മൂന്നും വെവ്വേറെയൊത്തതും

519 പിന്നെ പന്ത്രണ്ട് പൊക്കിൾക്ക്
താഴെനിന്നുളവാമവ
വാതവസ്തികൾ രണ്ടല്ലോ
അഷ്ഠീലാ കുണ്ഡലികവും

520 മൂത്രജഠരവും പിന്നെ
മൂത്രോത്സംഗമതും പുനഃ
മൂത്രഗന്ധിച പിന്നെയ്
മൂത്രശുക്രവുമെന്നിവ

521 വിഡ്വിഘാതമുഷ്ണവാതം
മൂത്രക്ഷയമതും തഥാ
മൂത്രസാദവുമീവണ്ണം
നാമങ്ങൾ പന്തിരണ്ടിനും

522 അശ്മരിയെങ്ങിനെയെങ്കിൽ
വാതം പിത്ത കഫങ്ങളെ
വരട്ടിക്കല്ലുപോലാക്കി-
ട്ടുളവാകുന്നതിങ്ങിനെ

523 കല്ലടപ്പെന്നു ചൊല്ലീടും
വെല്ലുവാനാവതല്ലതു്
ശസ്ത്രംകൊണ്ടതു കീറീടിൽ
മൃത്യുവന്നു ഭവിക്കിലാം

524 ബാലന്മാർക്ക് കഫത്താലെ
ങ്ങുണ്ടാവൂ മിക്കവാറതും
യൌവനത്തിങ്കലെന്നാകിൽ
ശുക്ലത്താലുമതങ്ങിനെ

525 എപ്പോഴും നാഭി നൊന്തീടും
മൂത്രം നേർത്തിട്ടുതാകയും
വൃഷണം നൊന്തു വീങ്ങീടും
മൂത്രം വീഴാതെ നോകയും

526 അന്നവും മുട്ടിയെന്നാകി-
ലന്ത്യകാലമടുത്തുതെ
കൃച്ഛ്റങ്ങൾ നാലിനും ചൊല്ലാം
ലക്ഷണങ്ങൾ പൃഥകി ഞാൻ

527 വസ്തിയും കുഴലിയും മേഢ്റം
നൊന്തീടും വാതജത്തിന്
പിത്തത്താലാകിലസ്ഥാനം-
ചൊക്കയും ചൂടതറിയാം

528 മഞ്ഞളിച്ചും ചുവന്നിട്ടും
മൂത്രത്തിൻ നിറമുള്ളതു

കഫത്താൽ കനമേറിട്ടും
മേഢ്റം കഴല വസ്തിയും

529 നാലാമത്തേതു വന്നീടിൽ
മൂന്നിന്റെ ലക്ഷണം വരും
വിരേചിപ്പിക്ക ചെയ്യേണം
സ്വേദംപിന്നെയതാചരേൽ

530 എണ്ണയും നെയ്യുമൊപ്പിച്ച
ധാരകൊള്ളുക വസ്തിയിൽ
ക്രൂടല്ലൂടെ വെതുമ്പേണം
ധാരകഴിഞ്ഞിനെ ചെയ്തിട്ട

531 പാൽക്ക്വാഥംകൊണ്ടു കാച്ചീട്ട
കാകിതന്നിലിഴത്തിടാം
അരിഞ്ഞു വാട്ടി കെട്ടിട്ട്
ആവണക്കില ജീരകം

532 എണ്ണയും നെയ്യുമായ് തേച്ച
കിഴികൊണ്ടങ്ങു കാച്ചുക
ഓരിലാമൂലയും നല്ല
ബൃഹതീ കണ്ടകാരിയും

533 പൊന്നാങ്ങാണിയതും പിന്നെ
ശതാവരി ഞെരിഞ്ഞിലും
ഇവകൊണ്ടു കറുക്കിട്ട്
ഉൽഉലപ്പൊടി മെല്ലൊടി

534 സേവിച്ചീട കഷായത്താൽ
വാതക്കുറ്റം ശമിച്ചിട്ടും
സ്വേദത്തിനാൽ ശമിച്ചീടാ
പിത്തത്താലുളവായത്

535 കുളിപ്പുമൗഷധം കൊള്ളു
വെതുമ്പിടാതെ ധാരയും
വെള്ളരിക്കരുവും പിന്നെ
മധുകം മാഞ്ചിയും തഥാ

536 നേരേകണ്ടു പൊടിച്ചിട്ട-
ങ്ങരിയൂറിയ നീരതിൽ
സേവിച്ചീടുക കാലത്തു്
മൂത്രകൃച്ഛ്റങ്ങൾ പോയിടും

537 തലയ്ക്കു ധാര കൊള്ളേണം
പിത്തത്താലുളവാകിലോ
തേന്മ നെല്ലിക്കതൻ നീരും
ഏലം നന്നായ്പ്പൊടിച്ചതും

538 ഒക്കക്കൂട്ടീട്ടു സേവിക്ക
മൂത്രകൃച്ഛ്റങ്ങൾ പോയിടും
മൂഷികക്കാഷ്ഠവും പിന്നെ
ഞെരിഞ്ഞിൽ വെള്ളരിക്കുരു

539 മൂന്നുമായമ്മി മേലിട്ടു
കാടി വീഴ്ത്തിയരച്ചുടൻ
പൊക്കിൾക്കു് താഴെ തേച്ചിട്ടു
മൂത്രയും പരമൌഷധം

540 മൂത്രം ചുട്ടു വീഴാകി-
ലപ്പോഴെ വിങ്ങപോയിടും
ബൃഹതി മൂലവും പത്മാ
മീനാങ്ങാണി ഞെരിഞ്ഞിലും

541 കല്ലൂർവ്വഞ്ചി ച കതകം
താർതാവ ലിരുവേലിയും
ആടക്കാവാണിയൻ വേരും
ശതമൂലിയുമൊപ്പമായ്

542 പാലും വീഴ്ത്തിക്കുറുക്കീട്ടു്
പഞ്ചസാരയുമിട്ടതിൽ
സേവിച്ചാലൊഴിവന്നീടും
മൂത്രകൃച്ഛ്റങ്ങളൊക്കയും

543 രക്തംകൂടെ നിലച്ചിട്ട-
ങ്ങൂന്നല്ല കഷായമിദ

മുക്കായിവെന്ത നീർ തന്നിൽ
ത്രുവണക്കൊണ്ണ സൈന്ധവം

544 കൂട്ടിപ്പൊടിച്ചു സേവിച്ചാൽ
ശമിച്ചീടുമതശ്മരി
ശിഗ്രുമൂല കഷായത്തെ
വെക്കരയോടെ കുടിക്കണം

545 കാട്ടുമുല്ലുടെ വേർകൊണ്ടു
കഷായം അശ്മരിക്കിവ
ഗോക്ഷുരം മാതുളങ്ങായു-
മഗ്നിയും ശിഗ്രുമൂലവും

546 ഇവകൊണ്ടു കുറുക്കീട്ട്
വെക്കരയോടെ കുടിക്കണം

## ഏലാദി ചൂർണ്ണം

547 കതവിക്കിഴങ്ങു കൊണ്ടീട്ടു
സുധാ ക്രുവ ശതാവരി
ഇവ നാലുമിടിച്ചിട്ട്
പിഴിഞ്ഞൂറലെടുത്തിട്ടു

548 ഏലം വെള്ളരി കൂശ്മാണ്ഡ-
മിവമൂന്നിന്റെ വിത്തതും
യഷ്ടി തിപ്പലിയും കൂട്ടീ-
ട്ടിങ്ങിനെ ഒമ്പതാമിവ

549 ഉപ്പുംകൊണ്ടു പൊടിച്ചിട്ട്
പഞ്ചസാരയു മിട്ടതിൽ
തേനിൽ കുഴച്ചു സേവിക്കാ
മൂത്രകൃച്ഛ്റങ്ങൾ പോയിടും

550 രക്തസ്രാവമതും ചൂടും
നോവുംകൂടെയൊഴിഞ്ഞിടും
ഏലാദിചൂർണ്ണമാം നാമം
മൂത്രകൃച്ഛ്റ കലാന്തകം

## ശതാവരിഗുളം

551 ശതമൂലി യിടിച്ചിട്ട്
സ്വരസം നാലിടങ്ങഴി
പതിനാറു പലം കൊള്ളു
ഗുളം തന്നിലതിട്ടുടൻ

552 പിന്നെ നന്നായുരുക്കിട്ട്
പാകത്തിൽ പൊടി ചൊല്ലുവൻ
ഏലത്തിന്നരിയും നല്ല
കിഴാനെല്ലി നിലപ്പന

553 അത്തിത്തിപ്പലിയും പിന്നെ
ത്ര്യൂഷണം പാടമൂലവും
പാലുവള്ളി യതിൽവേരും
തിപ്പലി നറുനീണ്ടിയും

554 ഞെരിഞ്ഞിൽ കന്മദം നല്ല
മധൂക മിവയൊക്കെയും
മൂന്നു ചെയ്തു കഴഞ്ചാക്കി
ഇക്കിക്കൊണ്ടു പൊടിക്കണം

555 പലം നാലതു കൊണ്ടിട്ടു
ചീനത്തെ പഞ്ചസാരയും
കൂവയ്യൂറൽ പൊടിച്ചിട്ടു
നാഴികൊണ്ടിവയൊക്കെയും

556 തന്നിലിട്ടതിളക്കിട്ട്
പാകംകണ്ടതു വാങ്ങുക
കടത്തിൽ മൂടിവെച്ചിട്ട്
ദിനമേഴു കഴിച്ചിട്ടു

557 പിന്നെസ്സേവിക്കയെന്നാകിൽ
മൂത്രകൃച്ഛ്റങ്ങൾ വേരവും
അസ്ഥിസ്രാവം പ്രമേഹങ്ങ-
ളിവയൊക്കെ ശമിച്ചിടും

558 ശതാവരിക്കും നാമ
മൂത്രഘാതകലാന്തകം
(നെയ്യിൽ നാലതിരട്ടിച്ച്
പാലുകൊള്ളുക നെയ്യിന്)

559 മഹിഷിപ്പാലുമവ്വണ്ണം
നെയ്യും നാനാഴിയാമത്
ശതാവരി പിഴിഞ്ഞുള്ള
നീരുമങ്ങെട്ടു നാഴിയാം

560 ഇക്ഷുനീരതു നാനാഴി
മാഷം നാനാഴി വെന്തനീർ
ഇവയൊക്കെയതൊന്നാക്കു
കല്ക്കത്തിന്നിഹ ചൊല്ലുവൻ

561 നന്നാറി ചന്ദനം യഷ്ടി
രാമച്ചം മുന്തിരിപ്പഴം
കടുകപ്പാല മുത്തങ്ങാ
ഇരന്തൽ താമരവല്ലിയും

562 ചെങ്ങഴന്നീ പറച്ചുണ്ട
തേനും നൽ പഞ്ചസാരയും
ഇങ്ങിനെ കണ്ടു കൂട്ടിട്ട്
കാച്ചിസേവിക്ക നെയ്യിത്

563 പനിയും ദാഹവും തീരും
മൂത്രകൃച്ഛ്രങ്ങൾ പിത്തവും
അസൃക്സ്രാവമതും പിന്നെ
രക്തപിത്തവുമെന്നിവ

വസ്ത്യാമയാന്തകം

564 ഞെരിഞ്ഞിത്തിപ്പലി താർതാവൽ
മാവിൻതോലിരുവേലിയും
ഓരിലത്താമരാ നല്ല
മീനങ്ങാണി കരുവേലും

565 നറുനീണ്ടി കല്ലൂർവ്വഞ്ചി
ബൃഹതീ കണ്ടകാരിയും
നിർമ്മാതളമതിൻവേരും
ശിഗ്രുവും ചെറുപൂളയും

566 മുന്തിരിങ്ങാപ്പഴം പിന്നെ
മധുകം ച നിലപ്പന
ഇവയൊക്കെയുമൊത്തോളം
ഇ[illegible]ിക്കൊണ്ടു തൊലിഞ്ഞതും

567 മേലെഴുതിയിടിച്ചിട്ട്
കുറുകിട്ട് കഷായമായ്
അരിച്ചിട്ടതിൽ നെയ് വീഴ്ത്തു
പാലും നെയ്യതിനൊപ്പമായ്

568 കോവമൂലം ശതാവരി
ഇടിച്ചിട്ടമ്മ നീരതും
വെള്ളരി നെല്ലി കൂശ്മാണ്ഡം
ഇടിച്ചിട്ട് പിഴിഞ്ഞവ

569 വെള്ളം കൊണ്ടിട്ട് നെയ്യോളം
കല്ക്കത്തിന്നിഹ ചൊല്ലിടാം
ചെങ്ങഴുന്നിക്കിഴങ്ങാവൃ
മുക്കായിനാലിറപ്പഴം

570 അത്തിത്തിപ്പലി മഞ്ചട്ടി
ഏലമിരട്ടിപ്പ് ചന്ദനം
ദേവദാരു യഷ്ടി പാച്ചോറ്റി-
ത്തോലും താമരവല്ലിയും

571 കണ്ടൂകരി വയൽച്ചുള്ളി
മുത്തങ്ങായുമമൃക്കരം
തിപ്പലി കന്മദം പിന്നെ
ചെറുതാം കടലാടിയും

572 കുമിഴ്വുമിവയൊപ്പിച്ച
കല്ക്കമായിട്ട് കാച്ചുക

കാലത്തു തന്നെ സേവിപ്പൂ
മൂത്രകൃച്ഛ്റങ്ങൾ പോയിടും

573 അശ്മരീവാതവും ഗുന്മം
പ്രമേഹങ്ങളുമററിടും
വസ്ത്യാമയാന്തകം നെയ്യെ-
ന്നിതിന്നുള്ളൊരു പേരതു്

574 എട്ടുനാഴിയളന്നുള്ള
നാളികേരജലത്തില്
കളിക്കനിയെട്ടുള്ള
പുഴുക്കലമതിൽപ്പുനഃ

575 ദിനം മൂന്നു കഴിച്ചിട്ടു
ഉഴക്കിതു കുടിച്ചിട്ടു
അസാദ്ധ്യമായ കൃച്ഛ്റങ്ങൾ
സാദ്ധ്യമായിട്ടു വന്നിടും

576 തലനീളിയതിൻവേര-
ങ്ങിളനീരിലരച്ചുടൻ
കലക്കീട്ടു കുടിച്ചീടിൽ
മൂത്രമപ്പോഴെ വീണിടും

577 സമൂലംകൊണ്ടരച്ചിട്ടു
ചെറുപൂളയതങ്ങിനെ
പച്ചപ്പാലിൽ കുടിച്ചീടിൽ
ചുട്ടുമൂത്രമൊഴിഞ്ഞുപോം

ഇതി മൂത്രകൃച്ഛ്റ ചികിത്സാധികാരഃ

## പ്രമേഹനിദാനവും ചികിത്സയും

573 പ്രമേഹങ്ങളെച്ചൊല്ലുന്നു
ശ്ലേഷ്മത്താൽ പത്തുജാതിയും
പിത്തംകൊണ്ടാറുമുണ്ടാവൂ
വാതത്താൽ നാലുമിങ്ങിനെ

579 പത്തു ചൊന്നതിളച്ചീടും
ആറു ചൊന്നതു യാപ്യമാം
നാലു ചൊന്നതസാദ്ധ്യം താ-
നിങ്ങിനെ കണ്ടുകൊള്ളുക

580 മൂത്രം ശുദ്ധജലം പോലെ
ഏററമായിട്ടു കാൺകിലോ
ശ്ലേഷ്മത്താലുള്ളവായുള്ള
മേഹമായിട്ടു വന്നിടും

581 പിത്തത്താൽ മേഹമെന്നാകിൽ
ചുക്കനീർപോലെ മൂത്രമാം
എണ്ണപോലെയുമായിടും
ഗോമൂത്രംപോലെയങ്ങിനെ

582 അടച്ചിട്ടൊട്ടു വീണീടും
വാതത്താൽ നോവുമേറീടും
ഉപദ്രവങ്ങളുണ്ടെല്ലാം
ക്രമത്താൽ ചൊല്ലിടാമിവ

583 വസ്ത്യാസ്തരുചിയും ഛർദ്ദി
മൂക്കൊലിക്കമുറക്കവും
ശ്ലേഷ്മത്താലുള്ള പത്തിന്റെ
ഉപദ്രവ്യാധിയാമിവ ?

584 പിത്തജത്തിന്ന് നൊന്തീടും
വസ്തിലിംഗങ്ങൾ കുത്തുമാം
പനിയും ദാഹവും തൃഷ്ണാ
മദവും പോക്കമെന്നിവ

585 വാതത്താലുള്ള നാലിന്നു-
മുണ്ടാം വ്യാധി വിറയ്ക്കയും
ശൂലയും ശ്വാസവും കാസം
ശോഷമെന്നിവ കണ്ടിടും

## അസാദ്ധ്യലക്ഷണം

586 ദാഹം ഛർദ്ദി യതിസാരം
മാംസം നശിക്കയെന്നിവ
മേഹിക്കുണ്ടാകുമെന്നാകിൽ
സാദ്ധ്യമല്ലെന്നു ചൊല്ലീട്ടു

587 തേററാമ്പരൽ കരിങ്ങാലി
നെല്ലിക്കായും കഷായമാം
മരമഞ്ഞൾ പറച്ചുണ്ട
മഞ്ഞളും മാവിനണ്ടിയും

588 പാടതൻമൂലവും നല്ല
കാനാഞ്ചി മധുകം തഥാ
കടുക്കാ നല്ല മുത്തങ്ങാ-
യിവയൊത്തു കഷായമായ്

589 തേനുംകൂട്ടിക്കുടിച്ചീടിൽ
പ്രമേഹങ്ങൾ ശമിച്ചിടും
നിശാകതക നെല്ലിക്കാ
തെച്ചി പാച്ചോററി ഗോപികാ

590 ഏലകനായക രാമച്ച
മേതിഃ ക്വാഥഃ പ്രമേഹഹാ
മഞ്ഞൾ നന്നായ്പ്പൊടിച്ചിട്ട്
കൂട്ടു നെല്ലിക്കനീരതിൽ

591 തേനുംകൂട്ടി കുടിച്ചീട്ടു
പ്രമേഹങ്ങൾ ശമിച്ചിടും
പെരുങ്കുരുമ്പ മുത്തങ്ങാ
കൊട്ടവേലി ഞെരിഞ്ഞിലും

592 കാട്ടുമുളകതൻ വേരും
മുക്കായും മഞ്ഞൾ പാടയും
ഇവകൊണ്ടു കഷായത്താൽ
ശ്ലേഷ്മമേഹങ്ങൾ പോയിടും

593 കാർപ്പാസബീജം കരുവേപ്പുതോലും
നിശാദ്വയഞ്ച ത്രിഫലാ സമേതം
ഇതിന്നിരട്ടി കടലാടികൊണ്ടു-
കഷായപാനാലൊഴിയും പ്രമേഹം

594 നീരുരി വൈരി തെളിന്നുക പുളികരുന്തോൽ
മുക്കാവിളാംപശയു മാമ്പലരി സകാന്തം
ചെഞ്ചൻ നിശാദ്വയ ഹിമം സിത യത്തിനീരിൽ
സപ്താഹപിഷ്ടമിതു മേഹഗണം നിഹന്തി

595 കാരിങ്ങവേങ്ങ നമ ചന്ദനവും ദൃഢക-
മാവീരവും ഖദിരമശ്മരിമം ക്രമത്താൽ
ഏഴും പൊടിച്ചു നികരൊപ്പിതുരക്ക ചൂർണ്ണം
തന്മേഹിന്നാം പരതരം മധുതക്രയുക്തം

596 ത്രുഷ്ഠം ചന്ദനവും പിന്നെ
തേററാമ്പലു മഞ്ഞളും
മധുകം മരമഞ്ഞത്തോൽ
രാമച്ചം നൽ വിഷാഖരി

597 അമ്മൂരൽ കരാമ്പൂവും
ജാതിക്ക പച്ചപ്പാതിരിയും
പരുത്തിക്കുരുവും പിന്നെ
യരയാൽപൊടി യഞ്ജനം

598 ഇലവങ്ങ മയക്കാന്ത-
മിവയൊപ്പിച്ചു കൊണ്ടുടൻ
നേരെകണ്ടു പൊടിച്ചിട്ട്
തേനിൽ സേവിക്ക നിത്യശയ

599 പ്രമേഹങ്ങളൊഴിഞ്ഞിടും
കരു വേരറു തീർന്നിടും
ത്രേഷ്ഠാദി ചൂർണ്ണമെന്നല്ലോ
പേരു ചൊന്നതു മാമുനി

600 തിപ്പലി തിപ്പലിമൂലം
അത്തിത്തിപ്പലി യഗ്നിയും
കരിഞ്ചീരകവും മുക്കാ
വിഡംഗ മയമോദകം

601 മുളകെന്നിവയൊപ്പിച്ചു
നേരേകണ്ടു പൊടിച്ചതു്
രണ്ടിടങ്ങഴി നെല്ലിക്കാ
വെള്ളുറത്തിയ നീരതിൽ

602 എൺപലം ഗുളമിട്ടിട്ടു-
മെണ്ണ നാനാഴിയും തഥാ
പിന്നെ നന്നായ് ക്കുറുക്കീട്ടു
പാകത്തിൽ പൊടിയിട്ടതിൽ

603 കണ്ണിൽക്കൊണ്ടിളക്കിട്ട്
പാകംകണ്ടതു വാങ്ങുക
അത്തിക്കായയിനൊടൊപ്പിച്ചു
സേവിക്കാം നിത്യമായിതു്

604 പ്രമേഹങ്ങൾ ശമിച്ചീടും
കല്യാണഗ്ഗുളമെന്നപേർ
ബലാ ച മഞ്ഞൾ രാമച്ചം
കച്ചൂരി യിലവങ്ങവും

605 പച്ചിലാ തകരം പിന്നെ
ത്തുന്നിയാങ്കം നറുവശ
നാഗത്തിൻപൂവ് പുന്നപ്പൂ
ഇപ്പിജാതിക്ക ഉൽപ്പല

606 ചെഞ്ചല്യമിവയൊപ്പിച്ചു
കൽക്കമായിട്ടു കാച്ചുക
പ്രമേഹം കരുവും തീരും
മേലേക്കുള്ള കുഴമ്പിതു്

ഇതി പ്രമേഹചികിത്സാധികാരഃ

# പ്രമേഹക്കുരു (വിദ്രധി) വിന് ചികിത്സ

607 പ്രമേഹക്കുരു പത്തല്ലൊ
ചൊല്ലാം പേരുകൾ പത്തിനും
ശരാവികാ കച്ഛപികാ
മൂന്നാമത്തു ജാലിനി

608 വിനതാ അലജി പിന്നെ
മസൂരികയതും പുനഃ
സർഷപികയതാം പിന്നെ
പുത്രിണിയും വിദാരികാ

609 ഒമ്പതിൻപേരുമീവണ്ണം
പത്താമത്തു വിദ്രധി
ചികിത്സയില്ലാമേഹിക്ക-
ങ്ങളുളവാകുന്നതിങ്ങിനെ

610 സന്ധിമർമ്മങ്ങളിൽപിന്നെ
മാംസമേറിയ ദിക്കിലും
ഉണ്ടാകുന്നിവയെല്ലാമെ
ചികിത്സിക്കാവല്ല കാരണം

611 ആറുജാതിയതുണ്ടല്ലൊ
വിദ്രധീ മൂന്നുമൂന്നിനാൽ
വെവ്വേറെ, മൂന്നുമൊത്തിട്ടും
ക്ഷതം രക്തമിവാറിനാൽ

612 അകമേ യിവയുണ്ടാകിൽ
അന്തർവ്വിദ്രധിയെന്നുപേർ
പുറമേയാവുമുണ്ടാകിൽ
ബാഹ്യവിദ്രധിയെന്നുപേർ

613 സ്ത്രീകൾക്കു ഗർഭമുണ്ടായാൽ
മുലമേലുളവാകിലാം
മുലക്കുരുവതെന്നപ്പോൾ
ഭാഷയായതുമിങ്ങിനെ

614 അന്തർവ്വിദ്രധി നാഭിക്ക്
നാഭിതന്നകമേ വരും
സ്ഥാനങ്ങൾ പലവുണ്ടല്ലൊ
നിദാനം കണ്ടുകൊള്ളുക

615 വസ്തിയിങ്കലുമുണ്ടാകും
യകൃത്തും പ്ലീഹതന്മേലും
കഴ്ലസ്ഥാനങ്ങളിൽ പിന്നെ
വയററിൽ വൃഷണങ്ങളിൽ ?[1]

616 അപാനത്തുമതുണ്ടാവൂ
അന്തരമായ വിദ്രധി
അംഗങ്ങളിലതുണ്ടാവൂ
ബാഹ്യമായുള്ള വിദ്രധി

617 കൊട്ടുവായാഴമുണ്ടായി
ഗുന്മംപോലെയുറച്ചുടൻ
പുററുപോലെയുയർന്നിട്ട്
നോവും കൂട്ടമതേററമായ്

613 മർമ്മപീഡ വരുത്തിക്കൊ-
ണ്ടങ്ങനെയന്തർവ്വിദ്രധി ?
എണ്ണയും നെയ്യുമായ്ത്തേച്ചു
പാത്തിതന്നിൽ കിടത്തുക

619 കരമേൽ ധാരകൊള്ളേണ-
മന്തർവ്വിദ്രധി പോയിടാൻ
തിലതൈലമളന്നിട്ട്
നാഴിരണ്ടര കൊള്ളുക

620 നവമെന്ന നാഴിയൊന്നുള്ള
നവംതന്നരിയിങ്ങിനെ

---

1. "സ്വരാസ്യകയോരപാനേച" എന്ന ഭാഗം തർജ്ജമ ചെയ്തപ്പോൾ "വൃക്കയോഃ" വൃഷണങ്ങളായി തെററിപ്പോയിരിക്കണം.

ഇവ മൂന്നുമതൊന്നാക്കി-
ട്ടന്ന ധാരകഴിക്കണം

621 പിറേറന്നാളതു വെച്ചിട്ട്
അന്നുമിങ്ങിനെ കൂട്ടുക
രണ്ടുകൂട്ടീട്ടു മൂന്നാന്നാൾ
പിന്നെയങ്ങു കളഞ്ഞിട്ടു

622 നാലാംദിനം തുടങ്ങീട്ട-
ങ്ങിവണ്ണംതന്നെ പിന്നെയും
അറുപതോളമതല്ലായ്കിൽ
പൊട്ടിപ്പോവോളമിങ്ങിനെ

623 അന്തർവ്വിദ്രധി പൊട്ടുന്ന-
തകത്താം മിക്കവാറതും
മലമൂത്രങ്ങൾ പോകുന്ന
വഴിയങ്ങൊഴിയും ചലം

624 കറുകത്തോട്ടി പൊടിച്ചിട്ട-
ങ്ങൊരുകൂറത്തേറലും
മുത്തങ്ങയും പൊടിച്ചിട്ടു
കാഞ്ഞിരം തൊലിചെന്നതും

625 മൂന്നുംകൂട്ടീട്ടു കൂറൊന്ന്
വെണ്ണകൂട്ടിത്തലച്ചിട്ടു
നാല്പാമരമതിൻമൊട്ട്
മുത്തങ്ങാ വെള്ളദൂർവ്വയും

626 മുക്കൊയും മധുകംകൂട്ടി
പാലിൽവെച്ചു പചിച്ചത്
പിന്നെ നന്നായരച്ചിട്ട്
വെണ്ണയൊപ്പിച്ചുകൊണ്ടത്

627 കുരുമേൽ തേച്ചുകൊണ്ടീടു
അന്തർവ്വിദ്രധി പോയിടും

628 നിംബസ്യത്തോലമൃത്തു ചുക്ക വരട്ടുമഞ്ഞൾ
വാശാ ഫലത്രയ പടോലനിദിഗ്ദ്ധികാനാം
ക്വാഥം സമാക്ഷികപുരം പുലരിൽ കുടിച്ചാൽ
ദോഷ പരുത്തകരു വേരുമാറുനാളിൽ

629 വ്യാഘ്രീമൂലമതും പിന്നെ
ശിഗ്രുമൂലം പുനർന്നവം
നീർമാതളമതിൻവേരും
മുഞ്ഞയും ചുക്കമിങ്ങിനെ

630 കഷായംവെച്ചു തേൻകൂട്ടി
സ്സേവിക്കാ കരു വേരവും

631 നന്ത്യാർവട്ടം തുടരിച കൊടിപ്പാല നന്നാറിയെന്നീ
നാലിൻ വേർമ്മേൽതൊലി ഘൃതയുതം നൈക്കലെ
(വാവറുത്തു
നന്നായ് പിഴ്ച്ചാ വലിയൊരുകരുവിന്നിങ്ങിനെ
(പൂശിയെന്നാൽ
ചാമ്പിപ്പോമക്കരു വചനമൈകസൂത്രമിത്യുക്തിയാം

632 നാൽമരത്തിൻ കഴന്നാക്ക
കറുകാ ചെറുപൂളയും
നന്നാറിയും കളച്ചിരാ
മുത്തങ്ങാ പാടവള്ളിയും

633 കാട്ടുമുല്ലവേരുമേൽതോൽ
ശതമൂലി ഇള്ളച്ചിയും
പൊന്നാങ്ങാണിയുമാനെടി
പൂവ്വാന്തെച്ചിത്രിപാലിയും

634 ചുരക്കഴുന്നു മുത്തങ്ങാ
രാമച്ചം തലനീളിയും
ഏരണ്ഡപത്രവും പിന്നെ
തെച്ചിപ്പൂ പച്ചമഞ്ഞളും

685 പപ്പ്ടം തിലവും വേപ്പും
മധൂകമിവയൊക്കെയും
പാലിൽപ്പുഴുങ്ങി വാറിട്ട-
ന്നതിൻമുമ്പെയതാദരാൽ

686 അവോളവുമരച്ചിട്ട്
വെണ്ണയൊപ്പിച്ചു കൂട്ടുക
കുരുവിന്നിതു തേച്ചീടിൽ
മാറിടും നോവു വീക്കവും

687 കുത്തും ചുട്ടുമൊഴിഞ്ഞീടും
ചിത്രമായ കുഴമ്പിത്

688 അത്തിത്തോൽ തവിഴാമവേർ തുടരിവേർകാരെത്തൊട്ടി കല്ലൂത്രയം
നന്നാറി കടുകത്രയം ത്രിഫലയും ദൂർവ്വാ ഘനം സൈന്ധവം
മൈരട്ടിത്തിരിനേരരച്ചതിനെത്തേനിൽ കുഴച്ചാദരാൽ
പൂചീടിൽ പുനരാരുനാളിലകമേ വേരറ്റുതീരും കുരു

689 പാടത്തി താരതാവൽ പ്രസരജലധരാ ഹസ്തിവക്ത്രപ്രിയാഖ്യം
മുള്ളാംഗി ചീനവാഴാഫല വരക സുധാ മുക്ക സിന്ധൂത്ഥ പഥ്യാ
നക്താഹ്വ ശ്വേതപത്രം ചെറിയകലതിയും കാടിയഷ്ടി സൃ
(പിഷ്ടാ
ലേപോയം ഹന്തി ശീഘ്രം കുരുശതമഖിലം മീമസേനോ-
(പമോ f യം

640 ചോരയങ്ങു കളഞ്ഞിട്ട
ജളൂകിപ്പിച്ചുമുമ്പിലെ
പിന്നെ വീക്കം കളഞ്ഞീടാൻ
ശൈത്യമായ മരുന്നുകൾ

641 പഴുത്താൽപിന്നെ മേലാദി-
വെണ്ണവെന്തിട്ട് ധാരയാം
ശതധൌതമതും കൊള്ളൂ
പ്രമേഹക്കുരു പോയിടും

642 ശിഗ്രുമൂല കഷായത്തിൽ
ഇരുള്ളൂ തിപ്പലിയുമായ്

പൊടിച്ചിട്ടുള്ള സേവിക്ക
മൂലമേൽ കുരു പോയിടും

643 മൂലക്കുരുന്നു ചൊല്ലീടാം
നന്നാറി യെള്ളു മഞ്ഞളും
ചെന്ന്യവള്ളിയതിൻമൂലം
മുക്കൊത്തുമയമോതകം

644 കടുകെന്നിവയൊപ്പിച്ചു
തൈരിലിട്ടു കഴച്ചിവ
വെണ്ണയിട്ടു വറുക്കേണം
നെയ്ക്കലത്തിലതിങ്ങിനെ

645 പുതുകലത്തിൽ വെച്ചിട്ട്
പിന്നെയന്നന്നു വേണ്ടത്
അരച്ചു മോരിൽ തേച്ചിട്ടു
മൂല മററതുപോലെയാം

646 മടിയിൽ കുരുവുണ്ടാകിൽ
ജളുകിപ്പിക്ക മുമ്പിനാൽ
പിന്നെവേണം കഴമ്പെല്ലാം
വിദ്രധിക്കുള്ള ചൊന്നവ

647 കുരുക്കളൊക്കെപ്പഴുത്തിട്ടു
പിന്നെപ്പുണ്ണിട്ടുമായ്ചിലോ
വ്രണങ്ങൾക്കുള്ള ചൊല്ലുന്ന
മേലിലങ്ങവ കൊള്ളുക

പ്രമേഹക്കുരു ചികിത്സാധികാരഃ

## വൃദ്ധിനിദാനവും ചികിത്സയും

648 ഏഴ്ജാതിയതുണ്ടല്ലൊ
വൃദ്ധിദോഷങ്ങൾ വേറെയും
രക്തം മേദസ്സിവററാലും
മൂത്രമന്ത്രമിവററിനാൽ

649 ഏഴിലെത്തന്നറിഞ്ഞീടാൻ
ലക്ഷണങ്ങൾ പറഞ്ഞിടാം
ഇരുഷലിന്നിളു കാണുമ്പോൾ
നിർണ്ണയിച്ചു ഗ്രഹിച്ചീടാം

650 വാതവൃദ്ധിയതെന്നാകിൽ
കാറ്റുതന്നിൽ നിറഞ്ഞുടൻ
വീർത്തുകൊണ്ടു തളിരെപ്പോൾ
മിനുപ്പായിട്ടു വന്നിടും

651 ഉലർന്നിട്ടങ്ങിരുന്നീടും
ഹേതുകൂടാതെ നോവുണ്ട്
വൃഷണമിങ്ങിനെ കാൺകിൽ
വാതവൃദ്ധിയതാസ്സുതം

652 പിത്തവൃദ്ധിയതെന്നാകിൽ
അത്തിതൻകനിയാംനിറം
അഴൽച്ച ചൂടുമുണ്ടാകും
പഴുപ്പുണ്ടായി വന്നിടും

653 ശ്ലേഷ്മത്താലുള്ള വൃദ്ധിക്ക്
ശീതമാം കനമേറിയും
സ്നിഗ്ദ്ധമായും ചൊറിഞ്ഞിടും
നോവുമൊട്ടു കുറഞ്ഞിടും

654 ചൊല്ലാം മേദസ്സിനാലെങ്കിൽ
ശ്ലേഷ്മവൃദ്ധിടെ ലക്ഷണം
പനംപഴത്തോടൊത്തിട്ട്
മൃദുവായിട്ടുമേറെയാം

655 രക്തത്താലുള്ളു വന്നീടിൽ
പിത്തവൃദ്ധിടെ ലക്ഷണം
പിന്നെയും പലവുണ്ടല്ലോ
നോവും ചൂടുമഴൽച്ചയും

656 മൂത്രവൃദ്ധിക്ക ചൊല്ലുന്നു
മൂത്രകൃച്ഛ്റവുമാസ്സുതം

നീർനിറച്ചതുരുതിപോലും
വൃഷണങ്ങളുമിരുന്നിടും

657 അന്ത്രവൃദ്ധിക്ക വാതം താൻ
കോപിച്ചിട്ടുളവാമതും
ഞെക്കുമ്പോളൊപ്പ്യന്ത്രമാകും
ചുരുളുംപിന്നെയപ്പൊഴെ

658 കൈവിട്ടാലിങ്ങു വന്നീടും
അന്ത്രവന്നാലസാദ്ധ്യമാം
വാതവൃദ്ധിക്കതൊത്തീടും
നോവുമേറിട്ടു വന്നിടും

659 പുകച്ചിട്ടു വിയർപ്പിക്ക
വൃദ്ധിമേൽമുമ്പിൽ വേണ്ടതു്
വിരേചിപ്പിക്കയും പിന്നെ
കഷായങ്ങളുമെണ്ണയും

660 ഉഴിഞ്ഞകൊണ്ടു കഷായാ-
ലെണ്ണ മെല്ലൊടികൊണ്ടതിൽ
സേവിച്ചീടുക, വൃദ്ധിക്ക-
ങ്ങിന്ദ്രവല്ലി പ്രസിദ്ധമാം
(ഒപ്പമാകൽസിരകാച്ചുക)

661 സേവിക്കാ സുകുമാരം നെ
ചൊല്ലും ശൂലചികിത്സയിൽ
ഉള്ളിബന്ധുരവും പിന്നെ
ഇന്ദ്രവല്ലി കഴച്ചിയും

662 അടക്കാവാണിയൻവേരും
കടുക്കാ യഗ്നി തിപ്പലി
പെരുങ്കുരുമ്പതൻവേരും
ഔഷധംനൽപുനർന്നവ

663 ശിഗ്രുവും കുട്ടിയൊപ്പിച്ചു
കഷായങ്ങളിൽ മുമ്പിതു്

വൃദ്ധിയൊക്കെശ്ശമിച്ചീടും
ആന്ത്രനോവും കടച്ചിലും

664 ഉമ്മിവെട്ടുക ചുക്കഴിഞ്ഞതവേ-
ആവണക്കിന്റെവേർ കഷായമായ്
ആവണക്കുരുവിന്നെണ്ണ സൈന്ധവം
നീർകടികളിൽ വൃഷണം ചുരുണ്ടുപോം

665 ഉമ്മിനല്ലാവണക്കിൻവേർ
ചുക്കരേപിന്നെപ്പുനർന്നവം
അടക്കാവാണിയൻവേരും
കഴച്ചീയിവയൊപ്പമായ്

666 കഷായംവെച്ചുകൊണ്ടിട്ട്
കായമിട്ടു കുടിക്കണം
ഗുന്മൻ വൃദ്ധി ശമിച്ചീടു-
മാനാഹഞ്ച മഹോദരം

667 പുളിങ്കുഴമ്പു സേവിക്കാം
ചൊല്ലും ഗുന്മചികിത്സയിൽ
എണ്ണ ധാന്വന്തരംകൊള്ളാം
മേലിലുണ്ടതു ചൊല്ലിടും

ഇതി വൃദ്ധിചികിത്സാധികാരഃ

## ഗുന്മനിദാനവും ചികിൽസയും

668 എട്ടുജാതിയതുണ്ടല്ലോ
ഗുന്മം ദോഷങ്ങൾ മൂന്നിനാൽ
വെവ്വേറെ രണ്ടു കൂട്ടീട്ടും
മൂന്നുംകൂടിയുമേഴവ

669 എട്ടാമതൊന്നു സ്ത്രീകൾക്ക്
രക്തഗുന്മമതങ്ങിനെ
എട്ടിലേതെന്നറിഞ്ഞിടാൻ
ലക്ഷണങ്ങൾ പറഞ്ഞിടാം

670 വസ്തിയും നാഭിയും പിന്നെ
ഹൃദയം പാർശ്വമെന്നിവ
സ്ഥാനങ്ങളായി വന്നിടും
ഗുന്മങ്ങൾക്കതറിഞ്ഞിട്ടു

671 വാതഗുന്മമതെന്നാകിൽ
ജ്വരവും തലനോകയും
ആന്ത്രവും പ്ലീഹവും ശൂലം
ഗുന്മംനോവതുമേറിടും

672 മലംവീഴാൻ പണിപ്പെടും
വാ വരൾച്ച മെലിച്ചലും
ത്വങ്ങ്നഖാദികളും കണ്ണും
കറുത്തിട്ടിങ്ങിനെ വരും

673 പിത്തത്താൽ ഗുന്മമെന്നാകിൽ
ചുഴൽച്ചും പുളിതേക്കലും
മോഹവും ദാഹവും ഇട്ടാ
മലംപോക വിയർക്കലും

674 ഗുന്മം ചൂടുമതേറീടും
വേകന്നിതെന്നു തോന്നിടും
ത്വങ്ങ്നഖാദികൾ പാർക്കുമ്പോൾ
മഞ്ഞൾതൻ നിറമായ്‌വരും

675 കഫത്താലുള്ള ഗുന്മത്തി-
ന്നരുചി മൂക്കനീരുമാം
ദേഹം പാരം കനത്തിടും
തളരും ചുമയുമേറി

676 നെഞ്ഞുപാരം കലിച്ചീടും
ത്വങ്ങ്നഖാദി വെളുത്തതാം
ഗുന്മമാഴ്‌വുമിങ്ങായി-
ക്കനമേറിയുമിങ്ങിനെ

677 ഈ രണ്ടു ദോഷമൊത്താകിൽ
ലക്ഷണങ്ങളുമിങ്ങിനെ

മൂന്നമായിത്തു വന്നീടിൽ
മൂന്നഞ്ചൊന്നവയൊക്കയും

678 കെ്തുന്മത്തുണ്ടാവൂ
സ്ത്രീകൾക്കല്ലാതെയില്ലിവ
ഋതുവിങ്കലതായിടാം
പെററിരിക്കുന്ന നാളിലാം

679 യോനിരോഗമതുണ്ടാകം
നാളിലാവാന്മമതു്
ഗർഭംപോലെ വീങ്ങിടും
മുലയിൽ പാലുമാസ്രുതം

680 സൂക്ഷ്മമായിട്ടു കണ്ടീടും
ഗർഭലക്ഷണമൊക്കയും
വാതപിത്തങ്ങൾ കൂടീട്ടു്
ഉന്മത്തിങ്കലെ ലക്ഷണം

681 ഉന്മത്തിൻ പൂർവ്വരൂപങ്ങൾ
മലബന്ധമതാകയും
കരൾമൂളുകയും തേക-
ല്പമരംതുള്ളി വീക്കവും

682 വയ്യായ്മയതുവുംപിന്നെ
അക്ഷമതാപവുമങ്ങിനെ
കരഞ്ഞൊന്നു ഉഴിക്കുമ്പോൾ
പിന്നെ വേണ്ടാതെ വന്നിടും

683 എണ്ണയും നെയ്യുമായ്ത്തേച്ചു
കാടിതന്നിലിരുത്തുക
പാൽച്ചോറുകൊണ്ടു കാച്ചീടാം
പുകച്ചീടില്ലമാംചില

684 വിരേചിപ്പിക്കയും പിന്നെ
വാതജത്തിന്നതേറയും
ആട്ടിൻപാലതു സേവിക്ക
ഉന്മമൊക്കശ്ശമിച്ചീടും

685 കാട്ടുതിപ്പലിവേർ ചുക്കും
ചവ്യവും തവിഴാമയും
വിലചമിത്തുപ്പിവററാലെ
കഷായം ഉന്മന്നാശനം

686 വിലചം പുനർന്നവാ ചുക്കും
മുഞ്ഞാ മുതിര ഇന്ദുവയും
കരിങ്കുറുഞ്ഞിതൻ വേരും
കാട്ടുതിപ്പലി ചവ്യവും

687 അടക്കാവാണിയൻ ഇന്ദുവാ
ഇന്ദുവയൊത്തു കഷായമായ്
ഇന്തുപ്പും കായവുംകൂട്ടി
കടിക്കിൽ ശൂല മാറിടും

688 ഉന്മദമൊക്കെശമിച്ചീടു-
മാന്ത്ര മഞ്ചില പ്ലീഹയും
വിഴാവേരാവണക്കിൻവേർ
പ്ലാശിന്തോൽ വെൺമുരുക്കതോൽ

689 ഇവകൊണ്ടു കറുക്കിട്ട്
കാഥമിന്തുപ്പമിട്ടതിൽ
സേവിച്ചീടിലൊഴിഞ്ഞീടും
ഉന്മദമെന്നുള്ള വ്യാധിയും

690 വികങ്കതതിൻതോലും
തിപ്പലി ചതകുപ്പയും
എള്ളും മുതിരയും ശാർങ്ഗീ-
യുള്ളിയും ദേവതാരവും

691 ഇവകൊണ്ടു കറുക്കിട്ട്
കായമിട്ടു കടിച്ചിട്ടു
ഉന്മദമൊക്കെശമിച്ചീടും
കഷായങ്ങളിതിങ്ങിനെ

## പുളിങ്കുഴമ്പ്

692 വ്യോഷം ജീരകവും കായ-
മഗ്നിയും കാട്ടുതിപ്പലി
കൃഷ്ണജീരകമിന്തുപ്പ-
മയമോദകമിങ്ങിനെ

693 മൂന്നുചെമ്പു കഴഞ്ചാക്കി
പ്പൊടിചെയ്തിതു വെച്ചിട്ടു
ഉള്ളി മൂന്നുപലംകൊണ്ടു
പുഴുങ്ങിട്ടരച്ചതും

694 പലം രണ്ടതു കൊണ്ടിട്ടു
ഇന്തുപ്പും പൊടിചെയ്തിട്ടു
നാനാഴികാടിയും മോരും
കത്തിരിക്കില നീരതും

695 പുളിന്തോടതു നാനാഴി
വെന്തനീരുമെടുത്തിട്ടു
അതിനാലൊട്ടരിച്ചിട്ടു
മററതങ്ങു കളഞ്ഞിട്ടു

696 മററതൊക്കെയുമൊന്നാക്കി-
ട്ടിളമങ്ങു കലക്കിട്ടു
അരച്ചുള്ളിയതിൽക്കൂട്ടു
ആവണക്കെണ്ണ നാഴിയും

697 മൺകലത്തിലതാക്കിട്ടു
തീമേൽവെച്ചു കരുക്കണം
പിന്നെ നന്നായിളക്കീട്ട്
പാകത്തിൽ പൊരിയൊക്കയും

698 കൂട്ടിക്കൊണ്ടതിളക്കീട്ട്
പാകംകണ്ടതു വാങ്ങുക
അത്തിക്കായിനതൊത്തിട്ടു-
ണ്ടെതിരേ സേവിച്ചുകൊൾകിലു്

699 ഗുന്മമാന്ദ്യമതും സർവ്വം
ശൂലയും വാതശൂലയും
മൂത്രക്കടച്ചിലും മാറും
പുളിങ്കുഴമ്പെന്ന നാമവും !

---

## ത്രിലവണാദി ചൂർണ്ണം

700 ത്രിലവണമതും നല്ല
ഗന്ധകം പച്ചപ്പാശിയും
ചവ്യഞ്ച തിപ്പലിമൂലം
തിപ്പലി കൊടുവേലിയും

701 അജമോദം ചവർക്കാരം
മുളകും ജീരകം തഥാ
ചെറുതേക്കിലയും നല്ല
വിടയമെന്നിതൊക്കെയും

702 നാലുവെച്ചു കഴഞ്ചാക്കി
പൊടിച്ചുവെച്ചിട്ടു നിത്യമായ്
തേനിൽസേവിക്ക തീർന്നിടും
ഗുന്മവും ശൂലയെന്നിവ

## അഗ്നേട്ടിക

703 അശ്മകടകങ്ങണൈന്ധവപത്തൈഥ
ഉരുഷണകാരതയുമെന്തും ക്രമചൂർണ്ണം
പാചനദീപന രോചനമേതൽ
ഗുന്മവികാര മപോഹതി ശീഘ്രം

## ഹിംഗ്വഷ്ടകം

704 അജമോദം ജീരകരണ്ടും
വ്യോഷമിന്തുപ്പുകായവും
ചൂർണ്ണം മോരിൽകുടിച്ചിടാം
ചോററിൽ നെയ് കൂട്ടിയുൺകിലാം

705 ഹിംഗ്വഷ്ടകമിതെന്നാമം
ഗുന്മശൂലവിനാശനം

## ശുണ്ഠീഘൃതം

706 ചുക്കരക്കത്തു തിപ്പല്ലി ?
യവാനിയും കൃമിശത്രുവും
കൊടിത്തൂവ ചവർക്കാരം
തുവർച്ചി ദേവതാരവും

707 ഇവ കല്ക്കമതായിട്ട്
നെയ്യിനൊപ്പിച്ചു പാലതും
കൂട്ടിക്കാച്ചിയരിച്ചിട്ട്
സേവിക്കെ ഗുന്മനാശനം

708 ജ്വരവും ശൂലയുന്തിയും
ഗുന്മവേദനയും തഥാ
ശുണ്ഠീഘൃതമതെന്നല്ലോ
ഒന നാമമതിങ്ങിനെ

709 കിട്ടത്തിൻപൊടി നാഴരി
അയക്കാന്തചൂർണ്ണമങ്ങിരി ?
പുളിന്തോൽചുട്ട ഭസ്മത്തെ
അളന്നിട്ടങ്ങഴക്കത്ത്

710 മുഷ്ടിപ്രമാണംകൊണ്ടിട്ട
അഗ്നിനന്നായ് പൊടിച്ചത്
കൃഷ്ണാഭ്രകമതും പിന്നെ
വെളുത്തുള്ളതുമങ്ങിനെ

711 കഴഞ്ചിലിട്ട തൂക്കിട്ട
ശുദ്ധിചെയ്ത രണ്ടുമാം
രസവും ഗന്ധകം പിന്നെ
നാലുചെയ്ത പണത്തിട

712 കത്തുണ്ണീമോടകം നല്ല
കഴച്ചി മുതക്കൊന്നിവ ?

---

പത്രംനന്നായിടിച്ചിട്ട്
സ്വരസന്നാഴിരണ്ടതും

713 ഒക്കെക്കൂട്ടിയരച്ചിട്ട്
ദിനംമൂന്നതു കൊള്ളുക
ഏറുന്നതാകലിയുമട്ടിട്ടോ-
ന്നെതിരെ ശർക്കരതന്നിലും ?

714 അന്തിക്ക പാലിലിവണ്ണം
സേവിച്ചീടുക നിത്യമായ്
പാലുംനെയ്യുമതല്ലാതെ
ഊണിനൊക്കെ വിവർജ്ജയേൽ

715 നോവെന്നനോവു മാറിടും
പ്ലീഹോദരസപാണ്ഡുവും
അഗ്നിവർദ്ധനമായുള്ള-
തെത്രയും പരമൌഷധം

സുകുമാരം

716 പതിനെട്ടുപലം കൊള്ളൂ
തഴുതാമടെ വേരതും
ആവണക്ക ശതാവേരി
ദശമൂലമമൃക്കരം

717 ജീവന്തിമൂലവും പിന്നെ
പ്പലമോരോന്ന കൊള്ളുക
ദർഭരണ്ടും കരിമ്പിൻവേ-
രയും വരിനെല്ലിവ

718 ഓരോന്നിതുപലംകൊണ്ടു
ഇടിച്ചിട്ടു കഷായമായ്
പലംനാല്പത്തുംപിന്നെ
കഷായത്തിൽ കലക്കുക

719 ആവണക്കെണ്ണ നാഴിരി
നെയ്യുമുന്നാഴിയിങ്ങിനെ
പാലിവററിനൊടൊപ്പിച്ച്
കല്ക്കത്തിന്നിഹ ചൊല്ലിടാം

720 ഇന്തുപ്പും ജീരകം ചുക്കം
മുളകും മുന്തിരിപ്പഴം
[1]മൂന്നുചെയ്തു കഴഞ്ചാക്കി-
ട്ടിങ്ങിനെ വെറതരിച്ചിട്ടു

721 പിന്നെസ്സേവിച്ചുകൊണ്ടീടു
കൂട്ടിയുൺമൂല്യമാമിതു്
വിദ്രധീ ഗുന്മവും ശൂല-
മാന്ത്രവൃദ്ധീച കഷ്ടവും

722 വിശേഷിച്ചു ശമിച്ചീടും
സുകമാഘൃതമെന്നപേർ ?

## രക്തഗുന്മചികിത്സ

723 രക്തഗുന്മമതുണ്ടായാ-
ലെള്ളുകൊണ്ടു കഷായമായ്
ചെർത്തക്കം വ്യോഷവുംകൂട്ടി
പ്പൊടിചെയ്തിട്ടുകൊണ്ടതിൽ

724 നെയ്യും ഗുളമതുംകൂട്ടി
സേവിച്ചാലൊഴിവന്നിടും
ലവംഗം കായവും ചുക്കം
മുളകും കൊട്ടവേലിയും

725 തുവർച്ചില ചവക്കാരം
കല്ലുപ്പുമയമോദകം
കാട്ടുതിപ്പലി തിപ്പലി
ചിന്നിത്തുപ്പുള ഗന്ധകം ?

726 ഇവയൊക്കെപ്പൊടിച്ചിട്ടു്
ആവൃഷ്ടിത കഴഞ്ചതായ്
വെള്ളുഴിഞ്ഞതയും തുമ്പ
ആവണക്ക കഴച്ചിയും

1. "സുകുമാരം" യോഗത്തിൽ കല്ലുത്തിന്റെ മരുന്നുകളിൽ ചിലതു വിട്ടുപോയിരിക്കുന്നു.

727 ഇവയത്ത്യും കരുന്നല്ലൊ
ഉണക്കിപ്പൊടിചെയ്തിട്ട
പിണംപുളിയതിൻകായും
വിലപവുമിവയൊപ്പമായ്

728 കഷായംവെച്ചനീർതന്നിൽ
കഴച്ചുപൊടിയൊന്നതായ്
പിന്നെന്നായ് പൊതിഞ്ഞിട്ട
ആവണക്കിലതന്നിലെ

729 മണ്ണുതേച്ചുണക്കിട്ട
പുടംവെച്ചുത വെന്തത്
അരചെച്ചു പൊടിച്ചിട്ട
മോരിൽ സേവിച്ചുകൊണ്ടിട്ട

730 ..............................
തേനിൽ ശർക്കരതന്നിലും
ഇന്നതെംകണ്ണമിച്ചീടും
ശൂലയും കുവിശൂലയും

731 രക്തഗുന്മം ശമിച്ചീടാ-
നെത്രയും നല്ലതാമിത്
[1] പാച്ചോററിക്കുവളം യഷ്ടി
ചെറുതേക്കെള്ള മൈഃത്രം

732 നീർകടികിൽ മുസാക്ഷിന്നാം
വയററിൽകത്താഴിവെതുപോം
പുളിന്തോൽ ചുക്ക മുത്തങ്ങാ
കൊണ്ടുപാകമിവക്ഷണാൽ

733 അയമോദകമിന്തുപ്പും
ജീരകം തിപ്പലി തഥാ
ഇവ കൂട്ടിട്ട വെന്നീററിൽ
പത്ഥ്യാചൂർണ്ണം നിഷേവിതം

1. ഇത് "യോഗാമൃത"ത്തിലെ യോഗംതന്നെ.

784 ശമയേൽകത്തൂമുദരെ
കറപാടും മുശീട്ടശാം
പിലിത്തണ്ടു പുലിത്തോലും
കറുകാ കതവേപ്പില

785 ഇവകൊണ്ടു പുകയ്ക്കേണം
നല്ലെണ്ണയിൽ നന്നച്ചൂടം
കടലേററം ശമിച്ചീടും
മൂലകീഴ്‌നോവുമഞ്ജസാ

ഇതി രക്തഗുന്മചികിത്സാധികാരഃ

## ശൂലനിദാനവും ചികിത്സയും



786 ഉദരം മേലിളകീടും
നോവും പാരമത്യന്തം
നിറമൊന്നു പിഴച്ചീടും
പുറമേ വീക്കമായിടും

787 മേല്പോട്ടു മുട്ടിനിന്നീടും
വായുകീഴ്‌പട്ടമില്ലയാം
ഇതുവണ്ണം ലക്ഷണം കാണ്കി-
ലാനാഹമെന്ന രോഗമാം

788 കായവും കൊട്ടവും നല്ല
വയമ്പും താൻ വിഡംഗവും
തുവർച്ചിലയതും പിന്നെ
ക്രമമാകെയിരട്ടിയാം

789 പിന്നെപ്പൊടിച്ചു സേവിപ്പൂ
മോരിലല്ലായ്കിൽ നെയ്യിലും
മേൽനോവും ഗുന്മവുംതിമ-
മാനാഹം വയറെന്നിവ

740 ശൂലമെന്നോവേഴു ചൊല്ലുന്നു
വാതപിത്തകഫങ്ങളാൽ
വെവ്വേറി രണ്ടുകൂട്ടീട്ടും
മൂന്നുംകൂടിയുമിങ്ങിനെ

741 സഹിപ്പാനെളുതല്ലൊട്ടും
ഉദരത്തിങ്കൽ വേദന
ഏഴ് ഭേദതന്നറിഞ്ഞിട്ട്
വേണമതു ചികിത്സകൾ

742 വാതശൂലയതെന്നാകിൽ
മേൽക്കഴപ്പതു പാരമാം
ചവർപ്പും വാ വരണ്ടീട്ടും
മലബന്ധവുമസ്സുഖം

743 പിത്തശൂലയ്ക്കു കയ്ക്കും വാ
പുളിനേരകമുമസ്സുതം
ഉദരത്തിൽ കത്തലുണ്ടാകും
ചുഴലും മേനിയഴൽ ചൂളും

744 ശ്ലേഷ്മംകൊണ്ടുള്ള ശൂലയ്ക്ക്
കനക്കും തലയെററവും
മധുരിക്കും വായതെപ്പോഴും
നെഞ്ചകത്തു കലിപ്പുമാം

745 രണ്ടുംകൂടിയ ശൂലയ്ക്ക്
രണ്ടുമുണ്ടിതു ലക്ഷണം
ലക്ഷണം മൂന്നുമൊത്തുന്നാ-
ലെന്നാലങ്ങിനെ കണ്ടുകൊൾ

746 ശൂലയ്ക്കുള്ള ചികിത്സിപ്പാൻ
ഗുന്മത്തിൽ ചൊന്നതൊക്കെയും
ആട്ടിൻപാലതു സേവിക്കെ
മേറെനല്ലതു ചൊല്ലിനേൻ

747 കള്ളികഴുത്ത കൊള്ളേണം
പലംവിംശതിയാമതു്

വ്യോഷമോരോപലം ചെയ്‌വൂ
പത്തുകൊൾവിതു സൈന്ധവം

748 ഇവയൊക്കെയിടിച്ചിട്ടു
മൺകുടത്തിലതിട്ടുടൻ
ആവിൽതൻവിറകുംകൂട്ടി-
ട്ടഗ്നിയങ്ങെരിക്കണം

749 ചുട്ടു ഭസ്മമതായിട്ട്
വെച്ചുകൊണ്ടതിനെ പുനഃ
ജ്ജലത്തിൽവെച്ചു സേവിക്കാ
പണമോരോന്നു ശുക്തമായ്

750 ശൂലരോഗങ്ങൾ ശമിച്ചീടു-
മെന്നു നിർണ്ണയമാമിതു്

### സപ്തസാരകഷായം

751 കരിങ്കുറുഞ്ഞിതൻ വേരും
വില്വവും തവിഴാമയും
ഔഷധമാവണക്കിൻവേർ
വില്വമൂലം ച മുത്തയും

752 ഏഴുമൊപ്പമതായിട്ട്
കഷായംവെച്ചുകൊണ്ടതിൽ
ഇന്തുപ്പും കായവുംകൂട്ടി
സേവിക്കാ ശൂല മാറിടും

753 ഗുന്മവും പ്ലീഹയും പിന്നെ
ശ്രോണിദേശത്തെ വേദന
ഇവയൊക്കശമിച്ചീടും
സപ്തസാരമിതെന്നു പേർ

754 മുളയില ചുക്ക കല്ക്കത്തൈഃ കൊട്ടത്തേങ്ങാക്ഷമോജസ്യശ്രീവൈഃ
കോടിയൊരു ശൂലവിനാശമിന്തുപ്പും കായമിട്ടു പാകമിദം

755 തവിഴാമ പറിച്ചിട്ട്
നല്ല വേരിടെഴി

സൈന്ധവംകൂട്ടി വെള്ളത്തിൽ
പുഴുങ്ങു നീരുവറ്റോളം

756 പിന്നെ നന്നായുണക്കിട്ട്
പൊടിചെയ്തതിനെപ്പുനഃ
നെയ്യിൽകുഴച്ചു സേവിക്ക
യെങ്കിലും ശൂല മാറിടും

757 ഇന്തുപ്പും മുളകും ചുക്ക
മയമോതവുമൊപ്പമായ്
പൊടിചെയ്തിട്ടു സേവിക്കാം
കാടിയിൽ ശൂല മാറിടും

758 വിഷാൽവേർ കടലാടി ശ്രൂസരമരം ചുക്കമുള്ളികൊൾ കൂവളം
മുത്താ മൂവില യാവണക്ക പുടയാവെള്ളം തഥാ മോദകം
ഒക്കെക്കൂട്ടിനുറുത്തുകൊണ്ടെതിരവേ കായം കണാ സൈന്ധവം
ക്ഷാരം മേല്പൊടിയിട്ടുപീതമുപദേശംപോലിദം ശൂലിനാം

759 പഥ്യാലശുന നിർഗ്ഗുണ്ഡീ
പഞ്ചകോലൈശ്ശൃതം ജലം
സസൈന്ധവം പിബേൽ പ്രാതഃ
ഗുന്മശൂല ഹരം പരം

760 സർവ്വശൂലേഷു ശൂലാബ്ധേ
നിരൂഹമനുവാസനം
യഥാദോഷഞ്ചയുഞ്ജീത
പിണ്ഡസ്വേദാവഗാഹനം

## കാട്ടുചേനയിൽ ഉണ്ടാക്കുന്ന പുടപാകചൂർണ്ണം

761 തുവർച്ചില ചവർക്കാരം
വ്യോഷദീപ്യക ഗന്ധകം
കഞ്ഞിരിക്കയുടെ വേരും
പുളിപാശീരസം തഥാ

762 ജീരകദ്വയസിന്ധൂത്ഥ-
മുള്ളിയും കാട്ടുതിപ്പലി

ചവ്യം കായഞ്ച തത്സർവ്വം
സമാംശേന കല്പിതം

763 പുടയാവുരസം വിശ്ഠി
ത്രിദിനം സാധുപേഷയേൽ
കാട്ടുചേനയുടെ മദ്ധ്യം
തുരന്നതിൽ വിനിക്ഷിപേൽ

764 തൽകല്ക്കംപിന്നെ നന്നായി
തൽ ശല്ക്കേന പിധായ ച
മൃദാ സമന്താൽ സംലിപ്യ
ബഹുവാരം പ്രശോഷയേൽ

765 ആവിലിന്ധനസംദീപ്തേ
ജ്വലനേ തച്ചിപാചയേൽ
തൊണ്ണൂറു നാഴികാനേരംച
തത്സമാദായ ബുദ്ധിമാൻ

766 ശരനെന്മണ്ണു കളഞ്ഞിട്ട്
സാധു സംചൂർണ്ണ്യ തൽ പുനഃ
ഗുല്മോദരകേന ശൂലഘ്നഃ
പായയേന്മാത്രയാ പുനഃ

767 ഘൃതാന്നം ഭോജയേച്ചാത്ര
സർവ്വശൂലവിനാശനം

ഇതി ശൂലചികിത്സാധികാരഃ

## മഹോദരനിദാനവും ചികിത്സയും

768 മഹോദരങ്ങളെട്ടല്ലോ
ചൊല്ലാം സാമാന്യലക്ഷണം
ഉണങ്ങും താലുവും ചുണ്ടും
മുഖമൊട്ടു ചീർത്തുമാം

769 മെലിയും, വയർവീങ്ങീടും
പ്രേതാകൃതിയതാപ്പുമാം

പൂർവ്വരൂപമിവററിന്ന്
വസ്ത്യാസ്തു ബലഹാനിയും

770 ഒരുവണ്ണം വിശന്നീടു-
ന്നറിവാനരുതാസ്ഥരം
മലംപോകാതെ വന്നീടും
വീക്കം മെല്ലെത്തുടങ്ങിടും

771 കാൽമേൽ കറയ വീങ്ങിടും
നൊന്തീടും വസ്തിസന്ധികൾ
എട്ടിന്നും പേരു വെവ്വേറെ-
യറിവാൻ ലക്ഷണങ്ങളും

772 ഒട്ടൊന്നിതു ചൊല്ലുന്നു
കേട്ടുകൊൾകിതു ലക്ഷണം
വാതോദരമതെന്നാകി-
ലുദരം വീർത്തുമായ് വരും

773 പാണിപാദങ്ങളും പിന്നെ
വൃഷണമിവ വീങ്ങിടും
അരയും മുതുകും വ്ളാവും
വയറും നോക സന്തതം

774 ശുഷ്കകാസമതുണ്ടാകും
കീഴ് വയർ കനമാകയും
പിത്തോദരത്തിന്നുണ്ടാകും
പനിയും മോഹതൃഷ്ണയും

775 അഴലും ചുഴലുംപിന്നെ
മഞ്ഞൾതന്നിറമാകയും
ശ്ലേഷ്മോദരം വിശേഷിച്ചും
കനമേറിയതായ് വരും

776 അംഗം തളർന്നു വന്നീടും
തരിപ്പും പൊരികവീക്കവും
നിദ്രയും മടിയും ശ്വാസം
കാസം മേനി വെളുത്തുമാം

777 സ്നിഗ്ദ്ധമായി വെളുത്തുള്ള-
രാജികൾ ചുററിവന്നിടും
ത്രിദോഷമൊത്തുകൂടീട്ടു-
ള്ളുദരം കൊടുതായ് വരും

778 ലക്ഷണം മൂന്നുമൊത്തിട്ട്
ശീഘ്റപാകവുമായ് വരും
പിന്നെ പ്ലീഹോദരത്തിന്ന്
ശ്വാസമേറ്റുക കാസവും

779 രസമൊന്നുമറിഞ്ഞീടാ
വയർവീർക്ക കനക്കുക
ശരീരം സന്തതം നോവും
പനിയും മൂർച്ഛമോഹവും

780 സർവ്വാംഗവുമുഴന്നിടും
നിറമൊന്നു പിഴച്ചുപോം
ബദ്ധോദരമതും പിന്നെ
അഴലും മേനി തൃഷ്ണയും

781 പനിയും ഭാരമുണ്ടാകും
കാസശ്വാസം ചുഴർച്ചയും
തുടരണ്ടും തളർന്നിടും
മലസംഗവുമായ് വരും

782 രുചിയൊന്നിലുമില്ലാതാം
ഛർദ്ദിയെന്നിവ ലക്ഷണം
ഛിദ്രോദരമറിഞ്ഞീടാൻ
ലക്ഷണങ്ങൾ പറഞ്ഞിടാം

783 നാഭിക്കു കീഴുണ്ടായി
വളരുന്നതുമിങ്ങിനെ
എത്രയും കൊടുതായിടും
വലിയ നീരുമായ് വരും

784 ശ്വാസവും തൃഷ്ണയും പിന്നെ
ചുഴലെന്നിവ ലക്ഷണം

ഇതിന്റെ പേരു രണ്ടുണ്ട്
രണ്ടും ചൊല്ലുമിതൊന്നിന്

785 ക്ഷീരോദരമതെന്നൊന്നു
പരിസ്രാവിയതെന്നുമാം
ഉദകോദരമെന്നല്ലൊ
എട്ടാമത്തതു ചൊല്ലിനേൻ

786 അവററിൽ നീർനിറഞ്ഞിട്ട്
നോവും പാരമതായ് വരും
കാസശ്വാസങ്ങളുണ്ടാകും
നാഭിവീർത്തു മലർന്നിടും

787 രുചിയൊന്നിലുമില്ലാതാം
എട്ടിനിങ്ങിനെ ലക്ഷണം
പക്ഷമൊന്നിനകത്തെങ്കിൽ
ശമിക്കുമിവയൊക്കെയും

788 മേലേതുമേലെ തങ്ങേറാം
കൃച്ഛ്റസാദ്ധ്യമതായ് വരും
നീരിനാലൊക്കയും പിന്നെ
കൃച്ഛ്റസാദ്ധ്യങ്ങളാമിവ

789 നിയമേന വിരേചിപ്പി-
ട്ടവയൊട്ടു വരുത്തുക
കാടികൊണ്ടു വെതുമ്പിട്ട്
ധാരകൊൾക മലയ്ക്കുകീഴ്

790 പശുവിൻപാൽ കുറുക്കീട്ടു-
ള്ളാവണക്കെണ്ണകാച്ചതിൽ
സേവിച്ചിട്ടു വിരേചിച്ചാ-
ലാമയങ്ങളൊഴിഞ്ഞിടും

### അവിപത്തി

791 വ്യോഷമേലംച മുത്തങ്ങാ
ലവങ്കത്തൊലി പച്ചിലാ

നെല്ലിക്കാ വിഷാലരിയു-
മിവയൊത്തൊരു ഭാഗമാം

792 ത്രികോല്പക്കൊന്ന കൊള്ളേണം
ത്രിഭാഗമിവ ചൂർണ്ണമായ്
പഞ്ചസാരയതിൽ കൂട്ടി
തിരുമ്പുകവിപത്തിയാം

793 വെന്നീരിലിട്ടു സേവിക്കാ
വിരേചനകരംപരം
ശോഫമൊക്കശ്ശമിച്ചീടും
പാണ്ഡുവും വിഷമെന്നിവ

794 വിരേചിപ്പിച്ചൊഴിച്ചാലും
പിന്നെയപ്പോഴെ വീങ്ങുകിൽ
സാദ്ധ്യമല്ലെന്നു ചൊല്ലീട്ട്
പോന്നുകൊൾകതു നല്ലതാം

### തിപ്പലീരസായനം (വിഷപ്രയോഗം)

795 [1]നാഴൂരി തിപ്പലികത്തി-
ച്ചേറിക്കൊണ്ടു പൊടിച്ചിട്ടു

---

1. ഉദരം ജലോദരമായാൽ പിന്നെ കൃച്ഛ്രസാദ്ധ്യമോ യാപ്യമോ ആണെന്നാണ് ശാസ്ത്രവും അനുഭവവും. ജലോദരത്തിൽ സർവ്വാംഗശോഫവുംകൂടി സംഭവിച്ചാൽ മിക്കവാറും അസാദ്ധ്യംതന്നെ. സുസ്ഥിരമായ ദോഷസംഘാതം അന്തർല്ലീനമായി വിലങ്ങടിച്ചു കിടക്കുന്നതാണ് ഇതിനു കാരണം. ഒരുമാതിരി മരുന്നൊന്നും ഈ സന്ദർഭത്തിൽ ഫലിക്കുകയില്ല. അങ്ങിനെ ക്രിയാനിവൃത്തമായ വ്യാധ്യവസ്ഥയിലാണ് "പാനഭോജനസംയുക്തം ദദ്യാദ്വാ സ്ഥാവരം വിഷം" ഇത്യാദി ഗ്രന്ഥഭാഗം കൊണ്ട് വിഷപ്രയോഗം വിധിച്ചിരിക്കുന്നത്. പ്രമാഥിയായ വിഷം ദോഷസംഘാതത്തെ ഭേദിച്ചു ദ്രവരൂപമാക്കി പുറത്തു തള്ളുന്നു. അതാണ് വിഷപ്രയോഗത്തിലുള്ള യുക്തി. വിഷപ്രയോഗത്തിനുള്ള ചില യോഗങ്ങളുടെ വിധിയും ശാസ്ത്രത്തിലുണ്ട്. അതിനെ അടിസ്ഥാനപ്പെടുത്തിയുള്ളതാണെങ്കിലും, ഈ ഗ്രന്ഥത്തിൽക്കാണുന്ന വിഷയോഗം സ്വന്തം യുക്ത്യനുഭവങ്ങളെ അടിസ്ഥാനപ്പെടുത്തി ഗ്രന്ഥകർത്താവായ ഭിഷഗ്വരൻ പരിഷ്ക്കരിച്ചു നിർമ്മിച്ചിട്ടുള്ളതാണ്. ഇതുമാതിരി ഒരു യോഗം ഉദരചികിത്സയിൽ മററു ഗ്രന്ഥങ്ങളിലൊന്നും കാണുന്നില്ല. ഗ്രന്ഥകർത്താവ് പറയുമ്പോലെ സർവ്വാംഗശോഫത്തോടും കൂടിയ ജലോദരത്തിൽ ഇത് "പരമൌഷധം"തന്നെയാണ്. ഇതെഴുതുന്നവർക്ക് പല തവണയും ഈ യോഗം ഉപയോഗപ്പെട്ടിട്ടുണ്ട്. "പരം ഗൂഢമതായുള്ള" എന്ന് ഗ്രന്ഥത്തിൽ കാണുന്നതുപോലെ പരമ്പരാവൈദ്യന്മാരുടെ ഇടയിൽ വളരെ ഗൂഢമായി കൊണ്ടുനടക്കുന്ന ഒരു യോഗമാണിതു്.

നാഴികൊണ്ടതളന്നുള്ള
ഇഞ്ചിനീരിരുനാഴിയും

796 വെള്ളരിക്കിന്റെ വേർമേൽതോ-
ലിഞ്ചിച്ചാറ്റിലരച്ചിട്ട
ഉമ്മത്തിൻവേരുതന്മേലെ-
ത്തോലുമങ്ങരച്ചെഷ്ടിട്ട

797 പഴക്കാരെയ്യാത്തുകൊണ്ടിട്ട്
രണ്ടും വെവ്വേറെ വെച്ചിട്ട
രണ്ടേട്ടപ്പുള കൂട്ടീട്ട്
നെയ്യുലം രണ്ടു വെച്ചിട്ട

798 ഇഞ്ചിച്ചാറൊന്നിലാക്കിട്ട്
ആട്ടിന്റെപാലു മറ്റെതിൽ
മെല്ലെത്തീയിട്ടെരിച്ചിട്ട്
നാലിലൊന്നു കുറുക്കിനാൽ

799 ആട്ടിൻപാലിൽ കലക്കിട്ട
അക്കമൂലമരച്ചത്
മറ്റേതങ്ങിഞ്ചിതന്നീറ്റിൽ
തിളപ്പിച്ചൊന്നിലാക്കുക

800 എരിക്കിൻകോൽകൊണ്ടിളക്കിട്ട്
തിപ്പലിപ്പൊടിയിട്ടതിൽ
ലേഹ്യപാകത്തിൽ വാങ്ങിട്ട്
വായ്യൂട്ടിത്തുകിവെക്കണ്ടു

801 നെല്ലിതൻകായിനൊപ്പിച്ച്
സേവിക്കാ രണ്ടുനേരവും
മഹോദരങ്ങളെട്ടുംപോം
ശൂലയും കംഭികാമിലാ

802 സവ്വാംഗശോഫവും തീരും
പരമൌഷധമാമിത്
പഞ്ചസാരയതും പാലു-
മിഞ്ചിയും നെയ്യുമെന്നിവ

803 നാലുമല്ലാതെ മററുള്ള-
തൊക്കവർജ്ജിക്ക കൂട്ടുവാൻ
പഴേ നെല്ലരി വെച്ചിട്ട്
പാകം കണ്ടുള്ള ചോററും

804 അഞ്ചുനാളിതു സേവിക്ക
വേണ്ടിവന്നാകിലേഴുനാൾ
കുളിയ്ക്കാതെ കിടക്കേണം
നല്ലിരിക്കയുമങ്ങിനെ

805 പാരംഗ്രുഢമതായുള്ള
പാരംസൂക്ഷിച്ചു ചെയ്തിട്ട
പാർക്കരുക്കീട്ടു സേവിക്കാം
ദാഹം പാരമതേറുകിൽ

ഇതി മഹോദര ചികിത്സാധികാരഃ

## പാണ്ഡുരോഗനിദാനവും ചികിത്സയും

806 പാണ്ഡുവിന്റ് പറഞ്ഞീടാം
ലക്ഷണങ്ങൾ ചുരുക്കിത്താൻ
ദേഹമേററം കനത്തിട്ട-
മോജസ്സും കുറവാസ്സതും

807 രക്തം വററുകയുംപിന്നെ
ധാതുക്കൾ ശിഥിലങ്ങളാം
ശക്തികേടിന്ദ്രിയങ്ങൾക്ക്
മേദസ്സും കുറവാസ്സതും

808 നിസ്സാരനായിവന്നിട്ട-
മരിശം ശീലമായ് വരും
നുറുങ്ങിത്തോന്നുമംഗങ്ങൾ
കണ്ണിൻപോള തടിക്കയും

809 മുഖവും വിങ്ങിവന്നിട്ട-
മന്നമപേക്ഷിയതാസ്സതും

രോമമൊട്ട് കൊഴിഞ്ഞീടും
തളരും പനിയുമങ്ങല്യം

810 ചുഴല്യം ചെവിമൂളീടു-
മിങ്ങിനെയുള്ള പാണ്ഡുതാൻ
അഞ്ചുജാതിയുണ്ടല്ലൊ
വാതപിത്തകഫങ്ങളാൽ

811 മൂന്നും മൂന്നുമിതൊത്തിട്ടും
പുഴുതിന്നിട്ടുമിങ്ങിനെ
ഇവററിൻ പൂർവ്വരൂപങ്ങൾ
നിടിലക്കുഴി തുള്ളുക

812 തൊക്കലെന്നിട്ടു വന്നിടു-
മരുചി യഗ്നികേടുമാം
മഞ്ഞളിച്ചിട്ടു മൂത്രക്കം
പൂർവ്വരൂപങ്ങളിങ്ങിനെ

813 വാതപാണ്ഡുവതെന്നാകിൽ
വിറയ്ക്കും മേനിനൊന്തിടും
മുഖവും നഖവും പിന്നെ
വിൺമൂത്രാദികൾ നേത്രവും

814 ചുകന്നിട്ടാകിലാമല്ലൊ
കൃഷ്ണമായിട്ടുമാകിലാം
മലം വരണ്ടുപോയീടും
ശോഫവും വയർവിക്കയും

815 വായിലന്നരസം തോന്നാ
ശിരശ്ശൂലവുമങ്ങിനെ
പിത്തപാണ്ഡുവിതെന്നാകും
കണ്ണിരുട്ടു പനിക്കയും

816 മഞ്ഞളിൻനിറമായീടും
ശ്യാമമായിട്ടുമാകിലാം
ഉഷ്ണവും മോഹവും സേദം
പുളിന്തേക്കലുമെങ്ങലും

817 കല്ലത്തവകൾ വാസിക്കും
ദുർഗ്ഗന്ധം പാരമായിട്ടും
ശ്ലേഷ്മത്താൽ പാണ്ഡുവെന്നാകിൽ
മേനിയേററം വെളുത്തുമാം

818 കൺ നഖാദി വെളുത്തിട്ടും
ഛർദ്ദിയൊച്ചയടക്കയും
വായിലന്നരസംകാണും
രോമമെച്ചിയിരുന്നിട്ടും

819 പാണ്ഡുമൂന്നുമതിവണ്ണം
ലക്ഷണം മൂന്നു മൊക്കിലാം
മണ്ണു തിന്നാലുവായുള്ള
പാണ്ഡുവിനെ പറഞ്ഞിടാം

820 നാഭിയും മുഖവും വിങ്ങും
ലിംഗവും വീക്കമായ് വരും
പാണ്ഡുരോഗി ഉജികൊല്ല
പിത്തവർദ്ധനമായതു്

821 എങ്കിൽ കാമിലയായിടും
തവളേ പാലതാകൃതി
കാമിലയ്ക്കു ചികിത്സിപ്പാ-
നാവതല്ലാതെ വന്നിടിൽ

822 കുംഭകാമിലയായിട്ടു-
അന്ത്യവും വരുമാറതാം

കടമോത്ത്

823 ഓരിലാമൂഹയും വ്യാഘ്രി
ചെറു(പൂള)വേള ഞെരിഞ്ഞിലും
യവാഷം കണ്ടവേരഗ്നി-
യേരണ്ഡം തവിഴാമയും

824 നായ്ക്കുരുണ ബലാ പിന്നെ
കടലാടിടെ വേരതും

പുളിഞ്ഞരമ്പു ലോഹഞ്ച
കിട്ടം നല്ല ത്രിപാദിയും

825 ചുക്കം പാരണ്ടയും നല്ല
കരിമ്പും മഞ്ഞൾ ജീരകം
അജമോദം കടുക്കായു-
മിവയൊപ്പിച്ചു കൊണ്ടുടൻ

826 പലമോരോന്നു തൂക്കിട്ട്
മൺകുടത്തിലതിട്ടുടൻ
ആറിടങ്ങഴി മോർവീഴ്ത്തി
കാടിവെപ്പതുപോലെയാം

827 ഉഴക്കൊഴക്കെട്ടത്തിട്ടു-
ങ്ങരിച്ചിട്ടു കുടിച്ചിട്ടു
പതിന്നാലുദിനം പിന്നെ
ശേഷമങ്ങു കളഞ്ഞിടാം

828 പിത്തപാണ്ഡു ശമിച്ചിടാം
നെത്രയും പരമൌഷധം
നാമധേയം വിധിക്കേണ്ട
പാണ്ഡുരോഗകുലാന്തകം

829 പത്ഥ്യാദി ഗുളികാ കൊള്ളു
നാളികേരരസായനം
മണ്ഡൂരവടകം പിന്നെ
ഇവ യോഗങ്ങൾ ചൊല്ലിടാം

### പത്ഥ്യാദിഗുളിക (വടകം)

830 പത്ഥ്യാ പുനർന്നവ മഹൌഷധ ഭൃംഗരാജ-
കർക്കന്ധു പത്രതില ദീപ്യബലാനലൈലാ
സവ്യേസ്സമം സകലമാവിത ലോഹകിട്ടം
തക്രേ പിബേദഖില പാണ്ഡുഗദേ രഹസ്യം

**ഇതിൻ പൊരുൾ:**—കടുക്ക കുരുകളഞ്ഞതു്, തവിഴാമവേരു്, തിപ്പലി, കല്ലൂന്നിവേർ, പെരിന്തുടരിവേരു്, ഏലം, എള്ളു്, അയമോദകം.

കരുന്തോട്ടിവേരു് ഇവ കൊട്ടവേലിക്കിഴങ്ങു് ശുദ്ധിചെയ്തു്, സമഭാഗം കണ്ടു പൊടിച്ചു് അത്രയും പുരാണകിട്ടപ്പൊടിയിട്ടു് എല്ലാം കയ്യുണ്ണിച്ചാററിലരച്ചു് ഗുളിക (വടകം) മോരിൽ സേവിക്ക. പാണ്ഡു ശമിക്കും.

### മണ്ഡൂരവടകം

831 താപ്യം ദാർവ്വ്യാസ്ത്വചം ചവ്യം
ഗ്രന്ഥികം ദേവദാരു ച
വ്യോഷാദി നവകം ചൈവ
ചൂർണ്ണയേ ദ്വിഗുണം തതഃ

832 മണ്ഡൂരം ചാഞ്ജനനിഭം
സർവ്വതോ ƒ ഷ്ടഗുണേഥ തത്
പൃഥഗ്ഗവ്യപകേ ഗോമൂത്രേ
വടകീകരണക്ഷമേ

833 പ്രക്ഷിപ്യ വടകാൻ കുർയ്യാൽ
താൻ ഖാദേത്തക്രഭോജനഃ
ഏതേ മണ്ഡൂരവടകാഃ
പ്രാണദാഃ പാണ്ഡുരോഗിണാം

834 കുഷ്ഠാന്യരുചകം ശോഫം
മൂരുസ്തംഭമരോചകം
അർശാംസി കാമിലാം മേഹാൻ
പ്ലീഹാനം ശമയന്തി ച

### ആർദ്രകഷൾപലം ഘൃതം

835 ആർദ്രകസ്വരസേ സർപ്പിഃ
പഞ്ചകോലേന സാധിതം
തക്രേണ ശോഷകാസാഗ്നി-
സാദപാണ്ഡുനിബർഹണം

ഇതിൻ പൊരുൾ:—ഇഞ്ചിനീരിൽ നൈ വിട്ടു തിപ്പലി, കാട്ടുതിപ്പലിവേരു്, കാട്ടുമുളകിൻവേരു്, കൊട്ടവേലി, ചുക്കു്, (ഇവ പഞ്ചകോലമരുന്നു്) ഇവ കല്ക്കമിട്ടു മോരും വിട്ടു നൈ കാച്ചി സേവിക്ക. വീക്കം, അഗ്നിമാന്ദ്യം, പാണ്ഡു ഇവ ശമിക്കും. ആർദ്രകഷൾപലമെന്നു പേർ.

## ഹരിദ്രാഘൃതം

836 ഹരിദ്രാ കല്കസംയുക്തം
ഹരിദ്രാ സ്വരസേ ഘൃതം
കാമിലാ നാശനം ശ്രേഷ്ഠം
ഹംസപാദിഘൃതോ യഥാ

## ശതാവര്യാദി ഘൃതം

837 ശതാവരീ മുത്തിൾ കരന്തകാളി
മുത്തങ്ങ[1] നാഗരം[2] ഭാർങ്ങി[3] വജ്രവല്ലി
[4]ത്രിപാദികൂശ്മാണ്ഡകരിമ്പിവറ്റിൻ
ചാറിൽ ഘൃതം ക്ഷീരസമം പചേത

838 കല്യാണകാജ്യൗഷധ കല്കമേതൽ
സിദ്ധം പരം കാമില പാണ്ഡുഹാരി

## കയ്യുണ്ണ്യാദി പൊടി

839 *കയ്യുണ്ണി നല്ലമുളകഗ്നി പുരാണകിട്ട-
മെല്ലാം ക്രമാൽ ചരണഹീനതയാ വിചൂർണ്ണ്യ
നല്ലോരു മോരിലഥ മോദകനാഗരാഭ്യാം
മൂന്നാൾ കടിക്കിൽ മുടരു പ്രയാതി പാണ്ഡു

## നാളികേര രസായനം

840 പുരാണകിട്ടം മലാഹ്വഞ്ച
സംഗ്രഹ്യാത്ര ഭിഷഗ്വരഃ
ത്രിസപ്തകൃത്വാ ഗോമൂത്രേ
ദത്വാ ദത്വാ തു മർജ്ജയേൽ

---

1. മത്തരം. 2. ഇഞ്ചി. 3. ചതലംപരണ. 4. നിലംപരണ.

* ഈ യോഗം "ആരോഗ്യകല്പദ്രുമം" എന്ന ബാലചികിത്സാഗ്രന്ഥത്തിൽ കയ്ക്കുളങ്ങര രാമവാരിയരവർകൾ സംസ്കൃതത്തിൽ തർജ്ജിമചെയ്തു ചേർത്തിട്ടുണ്ട്.

"ഭൃംഗരാജസ്യ പത്രാണാം
മരിചസ്യ ച ശുഷ്കണഃ
കിട്ടസ്യ ചക്രമാൽ പാദ-
ഹീനൈർഭാഗൈഃ കൃതം രജഃ
ദീപ്യകൈഷധ സംസിദ്ധ
തക്രേ സംയോജ്യ പായയേൽ
പ്രാതഃ പാണ്ഡുവിനാശായ
രഹസ്യമിദമൌഷധം" ആ. ക. പാണ്ഡുചികിത്സ.

841 ഭൃംഗധാത്രീ[1] ത്രിയാമാനാം
സ്വരസേഷു യഥാക്രമം
പൎവ്വികസ്വരസേതഥൈൽ
ദത്വാ മജ്ജനമാചരേൽ

842 തതസ്സുചൂൎണ്ണയേൽ സമ്യക്
ത്രിഫലാ വ്യോഷമാക്ഷികാൻ
വൎഷാഭ്രരജനീ ദന്ത
ജീരകദ്വയ ദീൎഘകാൻ

843 ചവ്യതാമലകീ ഭാൎങ്ഗീ
ഘനകക്കടു ഷൾപലാൻ
മധൂകപൎണ്ണീ മഹാന-
ലവങ്ഗഗജപിപ്പലീഃ

844 ഏലാ പിപ്പലിമൂലഞ്ച
ധാന്യകം ദേവദാരു ച
പാഠാ വിഡംഗം ഉസ്പൎശ
ഫച്യൂഷാ ഗജകൎണ്ണികാഃ

845 ഫസ്തിവക്ത്രം പൎവ്വികാം ച
ഭൃംഗരാജം തഥൈവ ച
ഏതേഷാമപി ചൂൎണ്ണാനാം
കൎഷാൻ കൎഷദ്വയം ത്രിവൃൽ

846 ലോഹജം കിട്ട ചൂൎണ്ണഞ്ച
സൎവ്വചൂൎണ്ണസമം ഭവേൽ
സൎവ്വം ജംബീര തോയേന
പിഷ്ട്വാ പിണ്ഡീകൃതം തതഃ

847 ലോഹപാത്രം തതോ ദഗ്ദ്ധ്വാ
ലേപയേച്ച പുനഃ പുനഃ
തതഃ സംഗൃഹ്യ തൽ സൎവ്വം
ഭൃംഗരാജരസേന ച

1. ത്രിയാമാ = മഞ്ഞതാം.

848 ആർദ്രകാ / മലക ബ്രാഹ്മീ-
വജ്റവല്ലീരസനാ ച
പൃഥക് പിഷ്ട്വാ ച തൽ കല്കം
പിണ്ഡീകൃത്യ വിചക്ഷണഃ

849 ലേപയേൽ കലശം സമ്യ-
ഗപ്രാണമന്ത്രതന്നം
ഛായായാശ്ശുഷ്കം തതഃ കൃത്വാ
നാളികേരജലേന ച

850 പൂരയേൽ കലശം, ബദ്ധ്വാ
ധാന്യരാശൌ നിധാപയേൽ
പ്രയുഞ്ജ്യാൽ പ്രാതരുത്ഥായ
യഥാഗ്നിബലമാതുരഃ

851 സർവ്വപാണ്ഡുമശേഷാം ച
കാമിലാം കുംഭകാമിലാം
ഉന്മാദരൌ ച ശോഫം ച
ഗുന്മാമാനിച നാശയേൽ

852 [1]തവിഴാമ വേപ്പുതൻ തോൽ
പടോലം വൃക്ഷ ചുണ്ടയും
കടുക്കാ യമൃതും മാർവ്വീ
ഇവകൊണ്ടു കഷായമായ്

853 കാലത്തങ്ങിതു സേവിപ്പൂ
കാമിലാ നാശനം പരം
സർവ്വാംഗശോഫവും തീരും
പാണ്ഡുവും കാസവും ജ്വരം

854 ആടലോടക വേപ്പിലം
മുക്കായമൃത ചുണ്ടയും
തേൻ മേപ്പൊടി കഷായത്താൽ
പാണ്ഡുവത്തെയും ശമിച്ചിടും

---

1. "പുനർന്നവാ നിംബ പടോല ശുണ്ഠീ" ഇത്യാദിയായ കഷായയോഗത്തിന്റെ തർജ്ജിമയാണിത്.

### മറ്റൊരു നാളികേര രസായനം

855 വേറെയുണ്ടൊന്നു ചൊല്ലീടാം
നാളികേര രസായനം
പുരാണകിട്ടം ചുട്ടിട്ടു
ഗോമൂത്രത്തിലതങ്ങിനെ

856 ഇരുപത്തൊന്നുവട്ടം താൻ
പൊടിചെയ്തതിനെ പുനഃ
മൺകടുക്കയിലാക്കിട്ടു
ഓട്ടുകൊണ്ടടചെയ്തു്

857 തീയിൽവെച്ചു പഴുപ്പിച്ചു്
ഗോമൂത്രംതന്നിൽ വീഴ്ത്തുക
ഏഴുവട്ടമതീവണ്ണം
ചെയ്താൽ പിന്നെയെടുത്തുടൻ

858 ചെറുനാരങ്ങനീർതന്നി-
ലരച്ചു ദിനമൊന്നു്
പിന്നെയങ്ങു വറുത്തിട്ടു്
ഇക്ഷുനീററിലരയ്ക്കണം

859 ഭൃംഗരാജരസം തന്നിൽ
കറുവാഴരസത്തിലും
ക്രമത്താലിങ്ങിനെ വേണം
വറുത്താറിയരച്ചീടാൻ

860 നാളികേരരസന്തന്നി-
ലരച്ചങ്ങതിനെ പുനഃ
വറുക്കാതെയരയ്ക്കേണം
ദിനമോരോന്നിവററിലു്

861 ഒടുക്കത്തിളനീർതന്നി-
ലരച്ചാൽ പണി തീർന്നിടും
ഇർട്ടികണ്ടിളനീർവെള്ളം
കൂട്ടിവായ്ക്കൂട്ടി വെക്കയു്

862 നെല്ലിൽ കഴിച്ചുമൂടേണം
മൺകുടുക്കയിലിങ്ങിനെ
മാസമൊന്നു കഴിഞ്ഞിട്ടു
പിന്നെ വാങ്ങിയെടുത്തിട്ടു

863 പുതുകലത്തിലാക്കീട്ട്
പുകയത്തങ്ങു തൂക്കണം
പണത്തൂക്കമതോരോന്ന്
സേവിക്കാ രണ്ടുനേരവും

864 പഞ്ചതാരയതും തേനും
ജീരകമിവ മൂന്നുമായ്
കൂട്ടിക്കൊണ്ടതിലാക്കിട്ടു
വേണം സേവിച്ചുകൊള്ളുവാൻ

865 പ്രമേഹം പാണ്ഡുവും ശോഫം
ത്വഗ്ദോഷം രാജയക്ഷ്മവും
ഇവയൊക്കെശ്ശമിച്ചീടാ-
മെത്രയും നല്ലതാമിത്

866 ഉപ്പും തക്രമതും കൂട്ടാം
കാച്ചിക്കൊള്ളുക വേണ്ടത്
എല്ലാവർക്കും പിടിച്ചീടും
പിത്തമാർഗ്ഗനമല്ലിത് *

ഇതി പാണ്ഡുചികിത്സാധികാരഃ

---

* ഇതിൽനിന്നു ഏറെക്കുറെ ഭിന്നമായ ഒരു "നാളികേരരസായന"യോഗം നമ്മുടെ വൈദ്യന്മാരുടെ ഇടയിൽ പ്രചാരത്തിലുണ്ട്. അതു താഴെ കുറിക്കുന്നു:—

പുരാണകിട്ടം ശോധിച്ചു പൊടി നാഴി തദർദ്ധകം
ഉരക്കപ്പൊടി നന്നായി പൊടിച്ചിട്ടവ പിന്നെയും
ഇരുമ്പുപാത്രത്തിലിട്ടിട്ട് ഗോമൂത്രത്തിൽ പുനഃ പുനഃ
ഇരുപത്തൊന്നു വട്ടം താൻ വറ്റിച്ചിട്ടു പിന്നെയും
കഞ്ഞുണ്ണി പച്ചനെല്ലിക്കാ ചങ്ങലംപരണ്ടയും
ബ്രഹ്മിയെന്നിവയാറിന്റെ നീരിൽ മുമ്മൂന്നു വട്ടവും
വെവ്വേറെയങ്ങു വറ്റിച്ചു പൊടിച്ചു പിന്നെയും തഥാ

# ശോഫനിദാനവും ചികിത്സയും

867 ശോഫമെന്നതു ചൊല്ലുന്നു
വീക്കമെന്നു ഭാഷയായ്
കാൽ ചൂട്ടും കനവും മേനി
ഞരമ്പണ്ടു വലിക്കയും

868 പൂർവ്വരൂപങ്ങളാകുന്ന-
തിവമൂന്നുമിവററിന്
വാതശോഫമതെന്നാകിൽ
കുത്തുനോവു തരിക്കയും

---

ത്രികടു ത്രിഫലം പിന്നെ ത്തവിഴാമയുടെ മൂലവും
മാക്കീരക്കൽ ദേവതാരം മഞ്ഞളും മരമഞ്ഞളും
ജീരകദ്വയവും പിന്നെ കൊടുവേലിക്കിഴങ്ങപി
അയമോദകവും മുത്തിൾ ഇലവംഗവു മേലവും
അതിത്തിപ്പലിയും പിന്നെ തിപ്പലീ മൂലവും തഥാ
അടക്കാമണിയൻവേരു മീഴച്ചെമ്പിൻ കിഴങ്ങപി
കൊടിത്തൂവയുടെ വേരും അഴകിൻ വേരതിൻതൊലി
കൊത്തമ്പാലരിയും പിന്നെ ചങ്ങലാഖ്യ പരണ്ടയും
വിഴാലരിയിവയോരോന്നാറശീത കഴഞ്ചതായ്
പൊടിച്ചു ചെറുനാരങ്ങാ നീരിൽ മാതളനീരിലും
അരച്ചുരുട്ടി നന്നായി ലോഹപാത്രത്തിലിട്ടുടൻ
കാച്ചികാച്ചിയതിൽ തേച്ചു കരിയാതെയെടുത്തുടൻ
കഞ്ഞുണ്ണി ബ്രഹ്മി നെല്ലിക്കാ പരണ്ടയുമതിമ്പിയും
പിഴിഞ്ഞ നീരിലോരോരോ ദിനം നന്നായരച്ചുടൻ
പുളുങ്കത്തിൽ പൂശിട്ടു ഉലർത്തീട്ടതിനെപ്പുനഃ
ഇളനീരിനുടെവെള്ളം നിറെവിട്ടീട്ടു സാദരം
വായ്കെട്ടി മണ്ണുതേച്ചിട്ട് നെല്ലിൽ മൂടിട്ടുവെക്കണം
മാസമൊന്നു കഴിഞ്ഞെന്നാലെടുത്തിട്ട് പൊടിച്ചതു്
ഗുളികീകൃത്യ സൂക്ഷിച്ചു പൊടിച്ചിട്ടതിനെ പുനഃ
കാച്ചുമോരിൽ കുടിച്ചീട്ടു നിത്യം ദിനമുഖേ തദാ
പാണ്ഡുരോഗം മേഹം ഗുന്മപ്ലീഹമഹോദരം
അഷ്ഠീവാതവും ശോഫ മർശസ്സും ഗ്രഹണീ ക്ഷയം
കാസശ്വാസം രക്തപിത്തം കാമിലായിവയൊക്കെയും
ശമിച്ചീടുമിതിൻപേരു നാളികേരരസായനം

869 പിളർന്നതൊന്നു മംഗങ്ങൾ
തുള്ളും കൊച്ചിവലിക്കയും
വിരിയക്കണ്ടതു വീങ്ങീടും
ചൈകലേററവുമായ് വരും

870 തപക്കരിവത്തു മൂലത്താൽ
ചിമ്പിചിമ്പിയിരുന്നിടും
പിത്തത്താൽ പീതമായീടും
കറുത്തും ചോപ്പുമായ് വരും

871 നിറംമേനിയതിവണ്ണം
രോമവും ചെമ്പുതന്നിറം
ചുഴലും ദാഹമുണ്ടാകും
തൃഷ്ണയും സ്വേദവും ജ്വരം

872 ചലമങ്ങു പ്രവൃത്തികം
ദുർഗ്ഗന്ധം പാരമായ് വരും
ശ്ലേഷ്മത്താൽ വീക്കമെന്നാകിൽ
ചൊറി, മേഹം കനത്തിടും

873 മൊഴുത്തുറച്ചു ചിനത്തിട്ട്
സ്നിഗ്ദ്ധമായിട്ടുമായ് വരും
നിദ്രയും മടിയും ഛർദ്ദി
അഗ്നിസാദവും തഥാ

874 രാത്രിയിൽ താനതേറിടും
ലക്ഷണങ്ങളതിങ്ങിനെ
ശസ്ത്രങ്ങളാദിയാലുള്ള
ഛേദഭേദക്ഷതങ്ങളാൽ

875 അരിപ്പാറയിവററാലും
ചേർന്നാശ്ശൂരണമെന്നിവ
വിഷത്താലൊന്നുമായിട്ടു-
മിങ്ങിനെ വീക്കമൊമ്പതും

876 പുളുക്കത്തിൽ ചികിത്സിച്ചാൽ
സുഖസാദ്ധ്യമതായ് വരും

ഉപദ്രവങ്ങളേറീട്ടും
കാലമൊട്ടേറെ ചെന്നതും

877 കൃച്ഛ്റസാദ്ധ്യമതായീടും
സാദ്ധ്യമല്ലാതെയും വരും

## ചികിത്സ

878 ചുക്കും ചുണ്ടയുടെ വേരും
കടലാടി തുവ നാലുമായ്
കഴഞ്ചൊത്തു കൊണ്ടിട്ടു
വില്വമൂലമതാറുമായ്

879 കഷായംവെച്ചു സേവിക്കം
വീക്കമൊക്കെശ്ശമിച്ചിടും
ചുക്ക മുളകി വയൽച്ചുള്ളി
ഞെരിഞ്ഞിഞ്ചിപുനന്നവം

880 ഇവകൊണ്ടു കഷായത്താ-
ലൊഴിയുന്നിതു വീക്കവും

## മസ്തുകഞ്ഞിക്ക്

881 മയൂരി വനവാഴക്കാ
ചുള്ളി കദളിമാണിയും
ഇടിച്ചുതെല്ലുണക്കീട്ട്
ചുട്ടു മസ്തുമതാക്കുക

882 വെള്ളമെണ്ണാഴി കൊണ്ടിട്ട
മുക്കഴഞ്ചിതു മസ്തുവും
കലക്കിയൂറൽ കളഞ്ഞി-
ട്ടാമോക്കഞ്ഞി കുടിച്ചിട്ട

888 മസ്തുകഞ്ഞിയതാം പേരു്
വീക്കമൊക്കെശ്ശമിച്ചിടും

### നെയ്യിന്ന്

884 ഇഞ്ചിനീററിൽ നെയ്യുവീഴ്ത്തി
മോരും, നൽ പഞ്ചകോലവും
കല്ക്കമായിട്ടു കാച്ചിട്ട്
സേവിക്കെ വീക്കമോടിടും

### പുളിയെണ്ണ

885 പുളിയഞ്ചുമിടിച്ചിട്ട്
പിഴിവ്വു മോരുതന്നില്
എണ്ണയൊപ്പിച്ചു കാച്ചീട്ട്
മേലേക്കുള്ളതുമിങ്ങിനെ

886 തലയ്ക്കു വേറേ കാച്ചിട്ടു
എണ്ണയിൽപാതി നെയ്യുമായ്
തേച്ചുകൊണ്ടു കുളിച്ചിട്ടു
ഒഴിയും വീക്കമൊക്കയും

### നാളികേരലവണം

887 ത്രികടു ജീരകം വേപ്പും
ജാതിക്കായയമോദകം
ഏലത്തരി കൊടിത്തൂവ
ചിത്രകം പാറ്റൂലവും

888 ഇന്തുപ്പെന്നിവയൊപ്പിച്ചു
തേങ്ങാക്കണ്ണു തുരന്നതിൽ
നിറച്ചു ചുട്ടും വാങ്ങി
പിന്നെയും പൊടിചെയ്തിട്ടു

889 മൂവിരൽക്കത്തെട്ടതിട്ടു
മോരിലിട്ടു കുടിച്ചിട്ടു
നാളികേരലവണം പേർ
വീക്കമോടിയൊളിച്ചിടും

ഇതി ശോഫചികിത്സാധികാരഃ

# വിസർപ്പനിദാനവും ചികിത്സയും

890 വിസർപ്പമെട്ടു ചൊല്ലുന്നു
വെവ്വേറി രണ്ടുകൂടിയും
ദോഷങ്ങളൊക്കെയൊത്തിട്ടും
പിന്നെയൊന്നഭിഘാതവും

891 അധിഷ്ഠാനങ്ങൾ മൂന്നല്ലോ
പുറത്തൊന്നതകത്തുമാം
രണ്ടുംകൂടിയതുഭയാകം
ക്രമത്താൽ പാരമാമിവ

892 മർമ്മങ്ങൾ ചുട്ടുവന്നീടും
മോഹവും തൃഷ്ണയെന്നിവ
വിഷമങ്ങളായ് വേഗങ്ങൾ
പ്രവൃത്തിക്കയുമിങ്ങിനെ

893 അഗ്നികെട്ടമിരുന്നീടി...
ലക്ഷണമെന്നതറിഞ്ഞിട്ടു
അല്പമുള്ളിൽ ബാഹ്യമായുള്ള
രോഗം വെവ്വേറെ ചൊല്ലിടാം

894 വാതമുള്ള വിസർപ്പിക്കിൽ
വാതത്താൽ പനിപോലെയാം
കുത്തിനോകയുളും വീക്കം
വലിയും തോൽ, തളർച്ചയും

895 പൈത്തികത്തിലെട്ടക്കമ്പോൾ
പിത്തജ്വരത്തിടെ ലക്ഷണം
ഉൾക്കൂടിയിരുന്നീടും,
നിറമൊന്നു ചുവന്നുമാം

896 കഫത്താലുള്ളതെന്നാകിൽ
ചൊറിയേറുകയെന്നിവ
ശ്ലേഷ്മജ്വരത്തിനൊത്തുള്ള
വേദനങ്ങളുമിങ്ങിനെ

897 വാതപിത്തങ്ങളൊത്തീടി-
ലതിസാരഞ്ച ഛർദ്ദിയും
പിളർന്നിട്ടങ്ങ തോന്നീടും
മൂർച്ഛതൃഷ്ണചുഴൽച്ചയും

898 അഗ്നികേടതു വന്നീടും
തളരും രുചിയില്ലയാം
ചൂട്ടുകൊണ്ടു വരണ്ടീടിൽ
കനലെന്നതുപോലെയാം

899 ഉറക്കില്ലാതെ വന്നീടും
ശ്വാസമെക്കിട്ടമായ്‌വരും
എരിയുംതീയ്യതിൽപ്പെട്ട-
വാശിയാം ചൂടതിങ്ങിനെ

900 ഒട്ടുചെന്നാലടങ്ങീടും
പിന്നെയിങ്ങിനെ പിന്നെയും
അഗ്നിവീസർപ്പമെന്നല്ലോ
ചൊരിതിന്നു പറഞ്ഞതും

901 വാതശ്ലേഷ്മങ്ങളൊത്തീടിൽ
ഗ്രന്ഥിമാലകളുണ്ടാരും
പനിയും ശ്വാസവും കാസ-
മെക്കിട്ടോക്കാനമെന്നിവ

902 ചുഴല്പം മോഹമായീടും
വാവറൾച്ച നിറപ്പിഴ
അഗ്നികേടമതിസാരം
ഗ്രന്ഥിവീസർപ്പമെന്നപേർ

903 കഫപിത്തങ്ങളൊത്തീടിൽ
മടിയും സ്തംഭവും ജ്വരം
പ്രലാപം മൂർച്ഛയും തൃഷ്ണാ
അഗ്നികേടും തളർച്ചയും

904 ഇന്ദ്രിയങ്ങൾ കനത്തീട്ട-
അരുചി മലബന്ധവും

പൊക്കിൾക്ക മേലെയുണ്ടാവൂ
മിക്കവാറുമതങ്ങിനെ

905 നോവുമേററം ചുഴന്നീടും
മഞ്ഞളിച്ചു വിളുത്തുമാം
നിറമവ്വണ്ണമായുള്ള
പിടകങ്ങളുമായ്‌വരും

906 പഴുക്കപോലാഴമുണ്ടായ്
വഴുത്തു വീക്കമായ്‌വരും
മാംസങ്ങളും ദ്രവിച്ചീടും
നലവും ചൂടുമങ്ങിനെ

907 ചൊറിപോലെയതായിടും
ശവഗന്ധവുമായ്‌വരും
കർദ്ദമാഖ്യ വിസർപ്പത്തിൻ
ലക്ഷണങ്ങളതിങ്ങിനെ

908 സന്നിപാതമതാലെങ്കിൽ
ലക്ഷണങ്ങളുമൊക്കെയാം
അഭിഘാതത്തിനാൽപിന്നെ
മുതിരെക്കൊത്തു കണ്ടിടും

909 ശോഫവും ജ്വരവും നോവും
ചുഴൽച്ചയെന്നിതായ്‌വരും
കരുവാളിച്ചതല്ലായ്കിൽ
ചുവന്നാം നിറമിങ്ങിനെ

910 ഇവററിൽവെച്ചു സാദ്ധ്യങ്ങൾ
ഓരോ ദോഷമതായതും
ഉപദ്രവം കുറഞ്ഞെങ്കിൽ
ഇരണ്ടാലുള്ളവായതും

911 അല്ലാതുള്ളവ കണ്ടീടിൽ
സാദ്ധ്യമല്ലെന്നു നിശ്ചയം

## ചികിത്സ

912 സംശോധനാദി പ്രഥമം
തന്മധ്യേ രക്തപിത്തജിൽ
തഥാന്തെ വ്രണജിൽ കാര്യം
വിസർപ്പാണാം ചികിത്സിതം

913 രക്തമോക്ഷം വരുത്തേണം
പലവട്ടമതാദിയിൽ
വിരേചിപ്പിക്ക നന്നല്ലോ
ഛർദ്ദിപ്പിക്കയുമങ്ങിനെ

914 പിന്നെവേണം കഷായങ്ങൾ
കുഴമ്പും നെയ്യുമെണ്ണയും
ഇവയെല്ലാം പറഞ്ഞീടാം
പരമൌഷധമായവ

## വിരേചിപ്പിക്കുവാൻ

915 ത്രികോല്പക്കൊന്ന ചൂർണ്ണിച്ചു
മുന്തിരിങ്ങകഷായമായ്
തന്നിലിട്ടതിളക്കിട്ട്
പാനംചെയ്ക വിരേചനം

## സേവിപ്പാൻ കഷായങ്ങൾ

916 കടുക്കാ വേപ്പു ഖദിരം
പടോലമിലവംഗവും
അമൃതുംകൂട്ടികഷായത്തിൽ
തേനുംനെയ്യുമതിട്ടുടൻ

917 സേവിച്ചീടിലൊഴിഞ്ഞീടും
വിസർപ്പങ്ങൾ ഭഗന്ദരം
പടോലം വേപ്പുതൻതോലും
ചന്ദനം ആവിൽതൈനാതലും

918 ഉണ്ണാളം കൂവളം മുസ്താ
ഇവകൊണ്ടു കഷായമായ്

തേനാക്കൂട്ടിക്കുടിച്ചീടി–
ലൊഴിവന്നു വിസർപ്പവും

### ധാരക്ക് നെയ്യ്

919 പശുവിൻ ചാണകം ചുട്ട
ഭസ്മം മധുകചന്ദനം
നാല്പാമരമതിന്റെമൊട്ടും
രാമച്ചമിവ കല്ക്കമായ്

920 ദ്രാക്ഷാരസമളന്നിട്ട്
നാഴിനെയ്യൊരിടങ്ങഴി
പാലും നെയ്യിനൊടൊപ്പിച്ചി-
ട്ടിങ്ങിനെ വെന്തരിച്ച നെയ്

921 ധാരകൊണ്ടു വിസർപ്പങ്ങൾ
മൂന്നുനാളിലൊഴിഞ്ഞിടും

### സേവിപ്പാനും തേപ്പാനും നെയ്യ്

922 നാല്പാമരമതിൻമൊട്ടും
കടമ്പിൻതോലതു ചന്ദനം
രാമച്ചം മധുകം പിന്നെ
പ്പാർവള്ളിയുടെ മൂലവും

923 ആമ്പൽനൈതലിവറ്റിന്റെ
മൂലം താമര കുവളം
കൊട്ടമെന്നിവ കല്ക്കം നെയ്
പാലുമൊന്നിച്ചു കൂട്ടുക

924 ദ്രാക്ഷാരസമതും കൂട്ടി
കാച്ചിക്കൊണ്ടരിച്ചുടൻ
സേവിച്ചീടുക തേച്ചിടാം
ധാരകോൾകയുമാമിതു്

925 വിസർപ്പങ്ങളൊഴിഞ്ഞീടും
ഉഷ്ണവും പനിയെന്നിവ

## ദൂർവ്വാദി

926 ദൂർവ്വാദളമൂന്നിട്ട്
നാലിടങ്ങഴി പാലതും
നെയ്യും നാനാഴി കൊണ്ടിട്ട
കല്ക്കംപിന്നെയമുക്കരം

927 ആമ്പലും നൈതൽമൂലങ്ങൾ
വളയം താമരസ്യ ച
നാല്പാമരമടമ്പിൻതോൽ
മധുകം ചന്ദനം തഥാ

928 ഇല്ലിയെന്നിവയൊപ്പിച്ച
മുക്കഴഞ്ചീതുകണ്ടിവ
കല്ക്കമായിട്ട കൊണ്ടിട്ട
എണ്ണയാകിലുമാമിതു്

929 സേവിച്ചീടിലുമാം പിന്നെ
ധാരകൊൾക പുരട്ടുക

## വാതവിസർപ്പത്തിന്

930 വാതത്താലുളവായുള്ള
വിസർപ്പത്തിനമിങ്ങിനെ
നറുനീണ്ടിയതിൻമൂലം
നാഗപ്പൂ പിന്നെ നാൽമരം

931 മെരുകിൻചട്ടയും ദൂർവ്വാ
നാൽക്കഴഞ്ചീത കൊണ്ടിവ
ശുദ്ധാവെള്ളത്തിൽ നൈ വീഴ്ത്തി-
ട്ടിങ്ങിനെ വെന്തരിച്ച നൈ

932 സേവിച്ചീടുകയാമല്ലൊ
ധാരലേപനമെന്നിവ
വിസർപ്പങ്ങൾ ശമിച്ചീടും
കരുവും ച മസൂരികാ

### പടോലാദി കഷായം

933 പടോലം ഗുൾച്ചിയും വേപ്പും
പുത്തരിച്ചുണ്ട ബ്രഹ്മിയും
കടുക്കാ മുസ്ത നെല്ലിക്കാ
മധുകമാടലോടകം

934 ഇവകൊണ്ടു കഷായത്താ–
ലൊഴിയുന്നു വിസർപ്പവും

### മുസ്താദി

935 മുത്തങ്ങാ വേപ്പുതൻതോലും
പടോലം ദേവതാരവും
മഞ്ഞൾ ദ്രാക്ഷ കുറുന്തോട്ടി
ചുക്കുബ്രഹ്മിയുമുല്പലം

936 യവാഷമൂലവും പിന്നെ.
കൊത്തമ്പാലരി ചുണ്ടവേർ
രാമച്ചം തിപ്പലീയംബു
മൂക്കാമിയന്നിവയൊപ്പമായ്

937 കഷായംവെച്ചു സേവിച്ചാൽ
വിസർപ്പങ്ങൾ ശമിച്ചിടും

ഇതി വിസർപ്പചികിത്സാധികാരഃ

## കുഷ്ഠനിദാനവും ചികിത്സയും

938 കുഷ്ഠങ്ങൾ പതിനെട്ടല്ലോ
ചൊല്ലാം പേരുകളൊക്കെയും
കപാലമെന്നു വാതത്താൽ
പിത്തത്താലൗദുംബരം

939 കഫത്താലുളവാകുന്നു
മണ്ഡലാഖ്യം വിചർച്ചികാ

വാതപിത്തങ്ങൾ കൂടീട്ടു
ഋഷ്യജിഹ്വായതങ്ങളിനെ

940 വാതശ്ലേഷ്മങ്ങളൊത്തിട്ടു
ചർമ്മവും കിടിപകുഷ്ഠവും
സിദ്ധ്മമയ്യമലസം ചൊല്ലാം
പിന്നെയൊന്നു വിപാദികാ

941 ശ്ലേഷ്മപിത്തങ്ങൾ കൂടീട്ടു
ദദ്രുവെന്നൊന്നു പേരതാം
ശതാരുസ്സും പുണ്ഡരീകം
വിസ്ഫോടം പാമയെന്നതും

942 പിന്നെച്ചർമ്മദല മെന്നും
ശ്ലേഷ്മപിത്തങ്ങളൊത്തവ
മൂന്നു ദോഷങ്ങളൊത്തിട്ടു
കാകണമെന്ന പേരതു്

943 ഇവററിൽവെച്ചേഴു വൈഷമ്യം
കപാലവുമുദുംബരം
മണ്ഡലം ദദ്രുവുംപിന്നെ
കാകണം പുണ്ഡരീകവും

944 ഋശ്യജിഹ്വായിവററിന്നു്
മഹാകുഷ്ഠങ്ങളെന്നു പേർ
ഇവയേഴും പറഞ്ഞിടാം
ലക്ഷണങ്ങളറിഞ്ഞിടാൻ

945 ഇവററിൽ പൂർവ്വരൂപങ്ങൾ
ത്വക്കതേററം മിനുത്തതാൻ
ഏററംപരുഷമായിത്താൻ
വേർപ്പുമേററമതാകിലാം

946 ഒട്ടുമില്ലെന്നതായീട്ടും
നിറമൊന്നു പകർന്നതാം
വെന്തപോലെയുഴന്നീട്ടും
തരിപ്പും ചൊറിയുംവരും

947 ഓരോരാംഗങ്ങൾ നൊന്തിടും
രക്തംകൃഷ്ണമതായ് വരും
പൂർവ്വരൂപങ്ങളിവണ്ണ-
മേഴിനും കണ്ടുകൊള്ളുക

948 കപാലമെന്ന കഷ്ഠംതാൻ
ഓട്ടപോലെ മലന്നമാം
സ്തബ്ധമായിട്ടുമായിട്ട-
മേററം പരുഷമാകയും

949 നേർന്നുപരന്തമായിടും
കുത്തും നോവും ചൊറിച്ചലും
വിരിയകണ്ടു പഴുത്തിടും
ലക്ഷണങ്ങളതിങ്ങിനെ

450 അത്തിതൻകനിയെപ്പോലെ
പിത്തത്താലുളവായത്
മുഴപ്പേറയതായിട്ട-
മുഴലും നോവുമേറിയാം

951 നലവങ്ങളുവായിടും
പിളർന്നിട്ടു കൃമിക്കയും
ഔദുംബരത്തിനിവണ്ണം
ലക്ഷണങ്ങളറിഞ്ഞിട്ടു

952 ഉറച്ചുള്ള ചിനത്തിട്ട്
മണ്ഡലം കനമേറയാം
സ്നിഗ്ദ്ധമായി വെളുത്തിടും
ചുവന്നും നിറമായ് വരും

953 മെല്ലെമെല്ലെപ്പരന്നിട-
മൊന്നിനോടൊന്നു കട്ടിയാം ?
ചൊറിവും നലവും പിന്നെ
വട്ടമൊന്നു കൃമിച്ചുമാം

954 ഋശ്യവിനും പറഞ്ഞിടാം
പിടകങ്ങൾ ചുമന്നമായ്

കായാമ്പൂ നിറമായിട്ട്
മണ്ഡലങ്ങളുയർന്നിടും

955 കാകണം ദോഷ മൊത്തിട്ട്
കൊട്ടതാം ചൂട്ട നോവതും
നിറമങ്ങൊക്കയും തോന്നും
ലക്ഷണങ്ങളു മിങ്ങിനെ

956 അത്യകത്തൊക്കച്ചുകന്നിട്ട
നടുവങ്ങു വെളുത്തതാം
അഴലും ചൊറിയും നോവും
പുണ്ഡരീക മതിങ്ങിനെ

957 കരുവാളിച്ചങ്ങുയർന്നിട്ട്
നടുവക്ക ചുവന്നതാം
ഋശ്യജിഹ്വായതിവണ്ണ-
മഴൽനോവു കൃമിക്കയും

958 കുഷ്ഠം ത്വക്കിങ്കൽ നിൽക്കുമ്പോൾ
നോവുമേറ്റം നിറപ്പിഴ
രക്തത്തിങ്കലതാമെങ്കിൽ
സ്വേദവും സുപ്തിവീക്കവും

959 മാംസത്തിൽ കുഷ്ഠമെത്തീടിൽ
കൈകാൽമേൽ സ്ഫോടജാലവും
മേദസ്സിങ്കലതാം നേര-
മംഗം ചൂരതെട്ടുകയും

960 അസ്ഥിമജ്ജകളിൽ ചെന്നാൽ
മൂക്കമങ്ങു പുതഞ്ഞുപോം
നയനങ്ങൾ[1] ചുവന്നീടും
കൃമി മെയ്യൊച്ചയടക്കയും

961 ശുക്ലത്തിൽ പുത്രരെക്കൂടി
ബാധിക്കുമിവ ലക്ഷണം

1. "ചുഴന്നീടും" എന്നും പാഠം കാണുന്നു.

സർവ്വദോഷമതായിട്ടു-
മസ്ഥി മജ്ജ യതിങ്കലും

962 ശുക്ലം തന്നിലു മെത്തീടിൽ
സാദ്ധ്യമല്ലവ നിശ്ചയം
കഫവാതങ്ങൾ കൂടീട്ടു-
മോരോ ദോഷമതായതും

963 ത്വക്കിൽനില്ക്കുമതും സാദ്ധ്യം
യാപ്യം മറവുള്ളതൊക്കെയും

## ചികിത്സ

964 പടോലം ത്രിഫലാ വേപ്പും
ബൃഹതീയുടെ മരിന്നയും
ഇവകൊണ്ടു കടിക്കേണം
കുഷ്ഠത്തിന്ന കഷായമായ്

965 പടോലമൂലവും പിന്നെ
ത്രിഫലാ ഇവയൊപ്പമായ്
കഴഞ്ചൊറ്റു കൊണ്ടിട്ടു
കടുരോഹിണി ബ്രഹ്മിയും

966 കഷായംവെച്ചു സേവിക്ക
കുഷ്ഠത്തിന്നിഹ ചൊല്ലിനേൻ
വിഡംഗം മുഴലിപിന്നെ
കാർക്കോകിലരിയെന്നിവ

967 കഷായത്താലൊഴിഞ്ഞീടും
ശ്വിത്രവും കുഷ്ഠമെന്നിവ
ത്രിഫലാ വേപ്പുതൻതോലും
പടോലം ദേവതാരവും

968 ഇവകൊണ്ടു കഷായത്തിൽ
മേല്പൊടിക്കിഹ തേനുമായ്
മഞ്ഞൾ നന്നായ്പ്പൊടിച്ചിട്ട്
ഗോമൂത്രത്തിൽ കടിക്കയും

969 കൊന്നമേലിത്തിൽ കൊഴള്ളണം
പിന്നെ നന്നായരച്ചത്

വേപ്പെണ്ണകൂട്ടിസ്സേവിക്ക
കുഷ്ഠത്തിന്നിവയൊക്കെയും

970 നെന്മേനിവാകത്തോലും, പൂ
കാർപ്പാസത്തോലു പൂവതും
കൊന്നക്കുരുന്നു മായിട്ടു
തക്രംവീഴ്ത്തിയരച്ചിഹ

971 ചൊറികുഷ്ഠമിളച്ചിടാൻ
തേച്ചുകൊൾക യതിങ്ങിനെ
കരിന്തകാളിയതും മഞ്ഞൾ
മോരിൽ തേപ്പതുമിങ്ങിനെ

972 അർക്കക്ഷീരെ യരച്ചിട്ടു്
മനോലാ മുളകെന്നിവ
എണ്ണയിൽ തേച്ചുകൊണ്ടീടു
കുഷ്ഠമൊക്കെശ്ശമിച്ചിടും

973 വെമ്പാട മഞ്ഞളും പിന്നെ
അർക്കമൂലവുമെന്നിവ
കൊന്നവേർമേൽത്തോലുംകൊൾക
യിവയൊത്തു കഷായമാം

974 കല്ക്കവുംതന്നെ കൊണ്ടീട്ടു
എണ്ണവെന്തങ്ങു തേച്ചിട്ടു
നാൽമരത്തോലു കല്ലാലും
മഞ്ഞൾ നന്നാറിയെന്നിവ

975 കഷായം, പിന്നെയേലാദി-
കല്ക്കം കൊണ്ടെണ്ണ കാച്ചുക
കരളീകന്ദകല്ക്കത്താൽ
കാച്ചീടുകിലുമാമിതു്

976 കാക്കത്തൊണ്ടിപ്പഴംകൊണ്ടീ-
ടൊട്ടം ബീജങ്ങളെ തഥാ
വെയിലേററു പൊടിച്ചിട്ടു്
പലമെട്ടതു കൊള്ളുക

977 കാർകോകിൽ ബീജവും പിന്നെ
ചെർപ്പുന്നരി വിഴാലരി
കൃഷ്ണജീരകവും കൂട്ടി-
പ്പലം നാലതുകൊള്ളുക

978 തേററാമ്പരൽ താക്ക് രണ്ടു
പലത്തോളം കതകം തഥാ ?
ഇവയൊക്കയതിവണ്ണം
ത്തൂക്കിക്കൊണ്ടു പൊടിച്ചിട്ടു

979 ഗോമൂത്രംതന്നിലന്തിക്ക്
നനച്ചിട്ടതിനെപ്പുനഃ
പിറേറന്നാളതരച്ചിട്ടു
പാത്തിമേൽവെച്ചുണക്കുക

980 നീലീപത്രരസംതന്നി-
ലിവണ്ണം ക്രിയപിന്നെയും
ഭൃംഗരാജരസംതന്നിൽ
കരിംകുർഞ്ഞിലനീരിലും

981 അരച്ചുണക്കിപ്പൊടിച്ചിട്ട്
സേവിക്കാ രണ്ടുനേരവും
എണ്ണ നീട്ടി കൊളേളണം
കഴച്ചിട്ടു മിഴുങ്ങുവാൻ

982 അത്തിക്കായിനൊടൊപ്പിച്ച
മാത്രയങ്ങിനെ കൊള്ളുക
[1]കച്ചിട്ടുള്ളവ വർജ്ജിക്ക
പുളിച്ചിട്ടുള്ളതൊക്കയും

983 നാമധേയം വിളിക്കേണ്ടു
കുഷ്ഠരോഗകലാന്തകം
തേനിൽ കുഴച്ചുരുട്ടീട്ട്
നൈ പുരട്ടീട്ടുമാമിത്

---

1. "അശിച്ചിട്ടു വിവർജ്ജിക്ക" എന്ന് വേറെ പാഠം കാണുന്നു. ഇതായിരിക്കണം ശരി

## * ത്രിത്രിഫലാദി ഗുളിക

984 കാർകോകിൽ ബീജവും നല്ല
ചെറുപ്പുന്ന വിഴാലരി
കുടജക്കുരു മുക്കാലും
നീരട്ടിക്കുരു ചേർക്കുരു

985 ഭൃംഗരാജരസംതന്നി-
ലരപ്പുയിവയൊപ്പമായ്
പിന്നെ ഗുളികയാക്കീട്ട്
തേനിൽ സേവിച്ചുകൊണ്ടീടിൽ

986 കുഷ്ഠമൊക്കെശ്ശമിച്ചീടും
നാമ്നാ ത്രിത്രിഫലാ യിദ്

## ഹരിദ്രാദി എണ്ണ

987 മഞ്ഞൾകൊണ്ടു കഷായത്തി-
ലെണ്ണ കൂട്ടുക, കൽക്കവും
അരക്ക, കൊട്ടം, മഞ്ചട്ടി,
ഏലത്തിന്നരി, ചന്ദനം,

988 ലവംഗത്തോൽ, പതുമുകം,
രാമച്ചം, രക്തചന്ദനം,
പാർവള്ളിതന്നുടെ മൂല-
മഞ്ഞതം, മാഞ്ചിയെന്നതും

---

* പ്രസിദ്ധമായ "യോഗാമൃത"ത്തിലെ കുഷ്ഠചികിത്സിതത്തിൽ "ദിവ്യംസ്രും കുഷ്ഠശാന്തികരംവീര്യ ഗുളികാ സാപി ത്ര്യൂഷ്ഫലാദ്യം" എന്ന ശ്ലോകഭാഗംകൊണ്ടു സൂചിപ്പിച്ചിട്ടുള്ള "ത്ര്യൂഷ്ഫലാദി" (ത്രിത്രിഫലാദി) ഗുളികയുടെ യോഗം ഇതുതന്നെയാണ്. 1. കടുക്ക, താന്നിക്ക, നെല്ലിക്ക. 2. കാർകോകിലരി, ചെറുപ്പുന്നരി, വിഴാലരി. 3. കടകപ്പാലരി, നീരട്ടിക്കുരു, ചേർക്കുരു. ഇവയാണ്. 'ത്ര്യൂഷ്ഫലം' (ത്രിത്രിഫലം.)

"ത്രിത്രിഫലാ വഹ്നിനിശാ പാഠന്തിമൂലമല്ലിരസേ പിഷ്ട്വാ
............മധുലിഢാ, കുഷ്ഠകുലം നാശയത്യചിരം"—എന്നിങ്ങിനെ വേറെയും ഒരു "ത്രിത്രിഫലാദിഗുളിക" പ്രചാരത്തിൽ ഉണ്ട്.

939 മരമഞ്ഞൾ മധുകവും
നാകണമിവയൊക്കയും
കല്ക്കമായിട്ടുവെന്തെണ്ണ
ഹരിദ്രാദിയതെന്നപേർ

990 കുഷ്ഠമൊക്കെശ്ശമിച്ചീടും
തേച്ചുകൊണ്ടു കുളിച്ചീടിൽ

### വാശാരിഎണ്ണ സേവിപ്പാൻ

991 വാശാ, പ ധാവനീമൂലം
തെച്ചിവേരുമതൊപ്പമായ്
കഷായം വെച്ചരിച്ചിട്ട്
എണ്ണ നീരട്ടി കൊണ്ടതിൽ

992 നിംബത്വക്കൊട്ട മുക്കായും
ചുക്കും നല്ലതുമഞ്ഞളും
കാർകോകിൽബീജവും, പിന്നെ
ചെർപ്പുന്നരി, വിഷാലരി

993 വയമ്പും ചന്ദനം നല്ല
മധുകം ജീരകദ്വയം
അമൃതങ്ങു മറന്നു ഞാൻ
കഷായം കല്ക്കമിങ്ങിനെ

994 കാച്ചിവെച്ചുള്ള സേവിക്കെ
കുഷ്ഠമൊക്കെശ്ശമിച്ചുപോം

### മേലേക്ക തേപ്പാൻ തൈലം

995 നാല്പാമരത്തൊൽ ഞാറതൊൽ
മരുതിൻതൊൽ മരുപ്പുളി
പ്ലാശിൻതൊലതു പാച്ചോററി
അറുവണത്തി കടമ്പതും

996 ഇരിപ്പ കൊട്ടമിച്ചൊന്ന
തോലുകൾക്കിവയൊക്കയും

മധുകംകൂട്ടിയൊപ്പിച്ചാൽ
ന്യഗ്രോധാദിയതെന്നുപേർ

997 നീരട്ടിത്തൈലവും കൂട്ടി
കല്ക്കമേലാദി ചൊല്ലിടാം
ഏലത്തിന്നരി ചിറ്റേലം
തൊഴൽപ്പൂ മാഞ്ചി നാൻമുകം

998 കുന്തുരുഷ്കഞ്ച കർപ്പൂരം
കൊട്ടം നല്ലിരുവേലിയും
കറാമ്പൂ ചോനകപ്പുല്ലും
തകരം ജാതി പച്ചിലാ

999 ത്തുണിനാഗം പുലിച്ചോട
ഇപ്പിനോട്ട നറുമ്പശാ
നാകണം ദേവതാരഞ്ച
അകിൽ കുങ്കമപട്ടയും

1000 തിരുവട്ടപ്പശ ചണ്ഡ-
ക്കണ്ടം ചെഞ്ചല്യ ഇൽഇല
നാഗപ്പൂ പുന്നതൻപൂവു-
മിവ കൽക്കമതായതിൽ

1001 പച്ചമഞ്ഞള മാനേടി
തെച്ചിപ്പൂവു മിടിച്ചുടൻ
സ്വരസം കൊണ്ടു കാച്ചീട്ടു-
മെണ്ണ കസ്തൂരംപുരം

### ഗന്ധക രസായനം

1002 സേവിപ്പാനങ്ങു ചൊല്ലീടാം
ഗന്ധകസ്യ രസായനം
ഗോക്ഷീരം നാഴി നാലാക്കി
മൺകലത്തിലതാക്കുക

1003 ശിലകൊണ്ടു വാസ്സെട്ടി
ഗന്ധകം പൊടിചെയ്തുടൻ
പലം രണ്ടു തൂക്കീട്ടു
പരത്തീടുക ശിലമേൽ

1004 വക്കിനൊന്നു കെട്ടീട്ടു
പച്ചപ്പാന്തകമാകിലാം
അടച്ചുള്ള കലത്തിന്മേൽ
തീയെരിക്കമതാകിലോ

1005 മൂത്ര പോലെ യുരുണ്ടിട്ടു-
പ്പാലിലൊക്കെപ്പൊഴിഞ്ഞിടും
അങ്ങിനെ ശുദ്ധിവന്നുള്ള
ഗന്ധകത്തെപ്പൊടിപ്പിച്ചു്

1006 പഞ്ചഗവ്യ മളന്നിട്ടു്
നാഴി യാറു മങ്ങിനെ
ദശപുഷ്പമിടിച്ചിട്ടു്
സ്വരസം രണ്ടുനാഴിയും

1007 ജംബീരരസവും നാഴി
ഇഞ്ചിനീരുമതങ്ങിനെ
സർവ്വമൊന്നാക്കിവെച്ചിട്ടു്
ദിനമേഴുകഴിക്കണം

1008 എട്ടാംനാളിലെടുത്തിട്ടു്
തീയിൽവെച്ചു കുറുക്കണം
പാകം ചിക്കണമാംനേരം
വാങ്ങിക്കൊണ്ടതിനെ പുനഃ

1009 നെയ്യരിച്ചു കളഞ്ഞിട്ടു്
കല്ക്കം നന്നായ്പ്പൊടിച്ചതു്
രണ്ടുമൊന്നാം പണത്തൂക്കം
സേവിക്കാം രണ്ടുനേരവും

1010 നെയ്യിലിട്ടു കുഴച്ചിട്ടു
വേണം സേവിച്ചുകൊള്ളുവാൻ

പാലും നെയ്യുമതല്ലാതെ
ചോററിൽ മറെറാന്നു കൂട്ടൊലാ

1011 പതിന്നാലു ദിനംകൊൾവൂ
നല്ലിരിക്കയുമത്രനാൾ
എണ്ണയും കളിയും വർജ്യം
നല്ലിരിക്കൽ കളിച്ചിടാം

1012 കുഷ്ഠവും ചൊറിയും തീരും
പുണ്ണെന്നുള്ളവയൊക്കയും

ഇതി കുഷ്ഠചികിത്സാധികാരഃ

# വാതനിദാനവും ചികിൽസയും

1013 വാതവ്യാധി വദിച്ചീടാ-
മുണ്ടതെൺപതു ജാതിയായ്
പിത്തം നാല്പതു ചൊല്ലീടും
തദ്വം കഫമേവ ച

1014 അംഗം നെട്ടപ്പമുണ്ടാകി-
ലാക്ഷേപകമെന്ന പേരതാം
ദേഹമൊക്കെ വലിച്ചുള്ള
വില്ലുപോലെ വലിച്ചിടൻ

1015 വീഴ്പ്പുപാരം പണിപ്പാടും
പ്രാവുപോലെ ഞരക്കവും
കണ്ണു ചിമ്മിയതായിടിൽ
പേരപ്പോളപതന്ത്രകൻ

1016 ഗർഭനാശം വരുംനാളിൽ
ചോരയേററമൊലിഞ്ഞനാൾ
അഭിഘാതം വരുന്നാളി-
ലെന്നാകിൽ കൃച്ഛ്രസാദ്ധ്യമാം

1017 സർവ്വാംഗവുമകംനോക്കി
വില്ലുപോലെ വളച്ചവൻ
വേഗങ്ങളെ പ്രവൃത്തിച്ചു
കണ്ണും സ്തംഭിച്ചു പൽക്കടി

1018 ശ്ലേഷ്മം വായിന്നുറന്നിടും
പറവാനരുതായ്മയും
ഈവണ്ണം കണ്ടതെന്നാകി-
ലന്തരായാമമെന്നപേർ

1019 പുറംനോക്കി വളഞ്ഞിട്ട്
തലയും മാറുപൊങ്ങിയും
സ്കന്ധം മറിഞ്ഞു പിൻനോക്കി
മുഖം പല്ലും നിറപ്പിഴാ

1020 ദേഹത്തിന്നധികം കമ്പം
വിയർപ്പും ബാഹ്യയാമമാം
വില്ലുപോലെ വളഞ്ഞീടിൽ
ധനുസ്തംഭമതായ് വരും
(വാശിയെന്നുമതിങ്ങിനെ)

1021 വ്രണമൂല മതായുള്ള
വായു ദേഹം വലിച്ചവൻ
ചേഷ്ട കെട്ട വരുത്തിട്ട്
ഉഷ്ണയും പാരമായ് വരും

1022 ദേഹമൊക്കെവെളുത്തിട്ടും
വ്രണായാമമതായ് വരും
വായു കോപിച്ചുകൊണ്ടിട്ട്
കൊറട്ടിൽചെന്നു പുക്കവൻ

1023 വാ പിളർന്നാൽ മുറുക്കീടാ-
നാവതല്ലാതെയാക്കിടും
മുറുക്കിട്ട് പിളർന്നിടാ-
നാവതല്ലാതെയുംവരും

1024 വാതാമയത്തിനന്നേരം
ഹനുസ്രംസ മതെന്നുപേർ
വാക്കിനേയും രസത്തേയും
വഹിക്കുന്ന ഞെരമ്പതിൽ

1025 ചെന്നു വായു വരുത്തീടും
ജിഹ്വയെ സ്തബ്ധമാക്കുക
അപ്പോളന്നപാനങ്ങൾ
രുചിക്കയയതാസ്സുരം

1026 ജിഹ്വാസ്തംഭമതെന്നല്ലൊ
വാതവ്യാധിക്കു പേരതു്
കണ്ഠത്തിനുപരി ചെന്നിട്ടു്
കണ്ണും വാ മുഖമെന്നിവ

1027 വക്രമാക്കിച്ചമച്ചീടും
പാതി ഭാഗമതിങ്ങിനെ
ശിരഃകമ്പവുമുണ്ടാകും
തടപാടങ്ങു വാക്കിനും

1028 ദൃഷ്ടിയും സ്തംഭമായിടും
പല്ലിളക്കം തളച്ച്യും
ഗന്ധ മേതു മറിഞ്ഞീടാ
നിദ്രയിങ്കൽ നടുക്കവും

1029 ഒരു കൺ ചിമ്മി നോക്കിടും
ഉമ്പലങ്ങു വിലങ്ങയാം
ഇതു മെന്നിയെ ചൊല്ലിടാം
ശരിരം പാതി നോക്ക താൻ

1030 ചെഷ്ടിലർദ്ദിതവും പിന്നെ
യേകാംഗമിവ പേരതാം
വായു രക്തത്തെ യന്ത്രിച്ചു
മൂർദ്ധാവിനെ ധരിച്ചിടും

1031 സിരകൾ പിന്നെ രൂക്ഷങ്ങ-
ളാക്കി നിന്നു വരുത്തിടും

വദനം കരുവാളിക്ക-
മേററം വേദന യാസ്സുരം

1032 സിരാഗ്രഹമതെന്നല്ലൊ
സാദ്ധ്യമല്ലതുമങ്ങിനെ
പിന്നെ വായു ശരീരത്തെ
പാതി മേൽകീഴ് ഗ്രഹിച്ചുടൻ

1033 ഞരമ്പൊക്കെ വറട്ടീടും
സന്ധിമർമ്മ മഴിച്ചവൻ
നിശ്ചേഷ്ടയും വരുത്തിട്ട-
മേററം വേദനയായ്‌വരും

1034 ഏകാംഗമെന്ന പേരപ്പോൾ
പക്ഷാഘാതമതെന്നുമാം
സർവ്വാംഗരോഗമെന്നുണ്ട്
ദേഹമൊക്കയുമിങ്ങിനെ

1035 ശുദ്ധവാതത്തിനാലാവു
പക്ഷാഘാത മതെങ്കിലോ
ഇളപ്പാനങ്ങു പറഞ്ഞിടാം
കൃച്ഛ്റസാദ്ധ്യമതങ്ങിനെ

1036 ദോഷാന്തരങ്ങളൊത്തിടിൽ
യാപ്യമെന്നറിഞ്ഞിട്ടു
ക്ഷതത്താൽ പക്ഷാഘാതം താൻ
സാദ്ധ്യമല്ലതു നിശ്ചയം

1037 ശരീരം സ്തബ്ധമാകീട്ടു
വടിപോലെ പിറന്നുടൻ
ചേഷ്ടയൊന്നിനുമാമല്ല
ദണ്ഡകമെന്ന പേരുമാം

1038 ഇതുവണ്ണം കണ്ടുവെന്നാകിൽ
സാദ്ധ്യമല്ലെന്നു ചൊല്ലീട്ടു
തോലിലുള്ള ഞരമ്പുകളിൽ
വായു വന്നു വസിച്ചുടൻ

1039 കണ്ഠനാക്കവുമാമല്ല
അപബാഹ്വാഖ്യകമെന്നുപേർ
കൈപ്പുറത്തും വിരൽമേലും
വായുകോപിച്ചു കൊണ്ടുടൻ

1040 [illegible] കെട്ടു വരുത്തുമ്പോൾ
വിശ്വാചിയെന്നു പേരതാം
അംസസന്ധിൽ വസിച്ചിട്ടും
വായുകോപിച്ചുകൊണ്ടവൻ

1041 തുടസ്സൂക്ഷ്മ ഞരമ്പിന്നെ
ബന്ധിക്കും ബലിചെയ്തുടൻ
തുടയൊന്നു മുടങ്ങുമ്പോൾ
നാമം ഖഞ്ജക മെന്നതാം

1042 തുടരണ്ടും മുടങ്ങീടിൽ
പംഗുതമെന്നു പേരതാം
സന്ധുതോറുമകംപുക്ക
ബന്ധമൊക്കയഴിച്ചുടൻ

1043 ഗമനാരംഭമാന്നേരം
വിറച്ചൊട്ടുമുടക്കമായ്
നടത്തീടുന്ന വാതംപേർ
കളായ ഖഞ്ജമിങ്ങിനെ

1044 വായു കോപിച്ചു മേദസ്സും
ശ്ലേഷ്മമെന്നിവ കൊണ്ടുപോയ്
ഊരുവിങ്കലകം പുക്ക
അസ്ഥിതന്നിൽ നിറച്ചുടൻ

1045 കാലനാക്കവുമാമല്ല
മടിയും ഛർദ്ദിയും വരും
തരിപ്പും ജ്വരവും കൂടി-
ത്തളരും പാദമിങ്ങിനെ

1046 ഊരുസ്തംഭമതെന്നല്ലോ
വാതവ്യാധിക്കു പേരുമാം

മുഴങ്കാലതു വീങ്ങീടും
നരിതൻ തലപോലെയാം

1047 വാതശോണിതമായുള്ള
ക്രോഷ്ടുകശീർഷമെന്നു പേർ
കാൽതരിപ്പതു പാരിച്ച്
രോമമെച്ചിയിരിക്കിലോ

1048 പാദഹർഷമതെന്നുള്ള
വാതമെന്നു പറഞ്ഞിട്ടു
ഗുല്ഫത്തിലഥ മുത്തീടും
വാതകോപിച്ചു കൊണ്ടുടൻ

1049 പാദകണ്ടകമെന്നല്ലോ
പേരുമപ്പോഴതങ്ങിനെ
ഉള്ളങ്കാലതു നൊന്തീടും
വാതം ഗൃധ്രസിയെന്നപേർ ?

1050 ഉള്ളങ്കാൽ ചുട്ടമേറീട്ട്
നോവുംകൂടിയതായ് വരും
പാദദാഹമതെന്നുള്ള
വാതമിങ്ങിനെ ചൊല്ലിനേൻ

## വാതരോഗ ചികിൽസ

1051 വാതരോഗചികിത്സയ്ക്കു
സ്വേദം മുമ്പിൽ പറഞ്ഞിടാം
അവഗാഹമതും പിന്നെ
ഊഷ്മാഖ്യമുപനാഹവും

1052 ദ്രവസ്വേദവുമീവണ്ണം
നാലുജാതിയതായ് വരും

## 'വെപ്പുകാടി' ഉണ്ടാക്കുവാൻ *

1053 കാടി വെപ്പതിന്നെല്ലോ
ദിനം നല്ല മുഹൂർത്തവും
ഇവകൊണ്ടു നിറയ്ക്കേണം
കലശങ്ങൾ പറഞ്ഞിടാം

1054 അരിടങ്ങഴി പതാക്രു
അവിൽ മുതിര ലാജവും
പിന്നെ യിവറ്റെ കൊണ്ടിട്ടു
തിനയു മയമോതകം

1055 വരകിന്നരിയും കൊള്ളു
ഇരണ്ടാമിടങ്ങഴി[1]
നാലു പത്തു കൊണ്ടിട്ടു
[2] നാരങ്ങാക്കനിയങ്ങിനെ

1056 ഇരുന്നൂർപ്രസ്ഥവുംവെള്ളം
കാച്ചിവററിൽ നിറച്ചിട്ടു
പുറവും തീയുമെരിച്ചിട്ട്
സപ്തരാത്രി കഴിച്ചിട്ടു

1057 എട്ടാം ദിനമെട്ടുള്ള
കാടി തന്നിലിരുത്തിടാൻ
എണ്ണയും നെയ്യുമായ്ത്തേച്ചു
വേണം, ധാരക്കു മങ്ങിനെ

1058 ശൂലസ്തംഭകനം പോയി
ഖല്യതാപം ഭേദമാവോളം

---

* "അശീതിവാതരോഗേഷു ധാന്യാമ്ലം സുനിവേശയേൽ" ഇത്യാദി യോഗംകൊണ്ടു പറഞ്ഞിട്ടുള്ള പ്രസിദ്ധമായ ധാന്യാമ്ലയോഗത്തിന്റെ തർജ്ജിമയാണിതു്." "ദിപ്രസ്ഥം നാഗരസ്യച" എന്നിങ്ങിനെ ചക്ര ചെക്കൻ പറഞ്ഞിട്ടുള്ളതു തർജ്ജിമയിൽ കാണുന്നില്ല. ചില ധാന്യങ്ങളുടെ അളവിലും അല്പം വ്യത്യാസം കാണുന്നു.

1. രണ്ടു ഇടങ്ങഴി.
2. ചെറുനാരങ്ങ നാലുരു്.

വേണം സ്വേദങ്ങൾ ചെയ്തീടാൻ
പിന്നെയേററമതാകിലോ

1059 രക്തപിത്താദി ദോഷങ്ങൾ
ദേഹത്തിനളവായ് വരും
നവരക്കിഴി കാച്ചേണം
വാതമൊക്കെശ്ശമിച്ചിടും

### ബാഷ്പസ്വേദം

1060 ആവണക്കില ധുർത്തൂരം
തിന്ത്രിണീ സോമരാജിയും
കമിഴ്ശം ക്രൂവളം നല്ല
മുഞ്ഞ പയ്യാന പാതിരി

1061 വാതക്കൊല്ലിയുമൊപ്പിച്ച
പത്രംകൊള്ളിവയൊക്കെയും
പിന്നെ നന്നായിടിച്ചിട്ട്
കാടിവെള്ളത്തിലിട്ടുള്ള്

1062 തീമേൽവെച്ച തിളയ്ക്കുമ്പോ-
ളാവികൊണ്ടു പുകച്ചിട്ട
എണ്ണയും നെയ്യുമായ്ത്തേച്ച
വേണം സ്വേദങ്ങളൊക്കയും

### പാൽക്കഞ്ഞി

1063 മൂവിലോരിലയും നല്ല
ചെറുപൂളയുമൊപ്പമായ്
പാതി കൊൾക ബലാമൂലം
രണ്ടിടങ്ങഴി നീരതിൽ

1064 പാലുഴക്കളു കൂട്ടീട്ട്
വെച്ച പാലു കുറുക്കുക
പിന്നെക്കഞ്ഞിയതാക്കീട്ട്
വാതത്തിന്ന് കുടിച്ചിട്ട

1065 പത്ഥ്യങ്ങൾ പലതുണ്ടല്ലോ
കിഴികെട്ടീട്ട കാച്ചുവാൻ
കാടിക്കൂട്ടിപ്പുകച്ചീടാൻ
ചൊന്നതൊക്കയുമാമിത്

1066 വേതുകൊൾകയുമാമല്ലൊ
ഇവ പത്രങ്ങളിട്ടതിൽ
മേൽക്കടച്ചുലത്തെന്നാകിൽ
വേതുകൊണ്ടു ശമിക്കിലാം

1067 ആവണക്കില കള്ളില
കാർന്നൊച്ചിയർക്കപത്രവും
ഉങ്ങിലാ ബലയും മുഞ്ഞ
നീർമാതള മുരിങ്ങയും

1068 ഇവ കൂട്ടിയിടിച്ചിട്ട്
ഗോമൂത്രം കാടിയും സമം
കൂട്ടിക്കൊണ്ടു തികത്തിട്ട്
പുകയെല്ലാം വിയർപ്പോളം

1069 എണ്ണ തേച്ചിട്ടു ചെയ്യേണം
വാതമൊക്കശ്ശമിച്ചിടും
[1] കള്ളിക്കഴൽ മുറിച്ചിട്ട്
കടുകിട്ടതു ചുട്ടടൻ

---

1. ഈ യോഗംതന്നെ കയ്ക്കുളങ്ങര രാമവാരിയർ 'ആരോഗ്യ കല്പദ്രുമ'ത്തിൽ തർജ്ജിമചെയ്തു ചേർത്തിരിക്കുന്നതു നോക്കുക.—

സർഷപാംസ്തക്രസംപിഷ്ട്വാൻ സ്നുഹ്യാഃ കാണ്ഡസ്യ ഗർഭഗാൻ
കൃത്വാ ബഹിർ മൃദാ ലിപ്യ പക്ത്വാ കാരീഷവഹ്നിനാ
ഭിന്നായാം ഭിദി ന്യുദ്ധൃത്യ പൃഥഗാദായ സർഷപാൻ
സ്നുഹീപത്രരസേ പിഷ്ട്വാ ......................

കടുക് മോരിൽ അരച്ചിട്ടുവേണം കള്ളിക്കഴത്തിൽ നിറക്കാൻ എന്നൊരു ഭേദം ഇവിടെ വന്നിട്ടുണ്ട്. ഈ യോഗംതന്നെ 'മഞ്ജരി'യിൽ കടുക് മോരുകൂട്ടി അരച്ചുണ്ടാക്കുവാനാണ് വിധി. എന്നാൽ അതിൽ മഞ്ഞളുംകൂടെ കൂട്ടണമെന്നുണ്ട്.

"തക്രം വിട്ടീയരച്ചു നല്ല കടുകം മഞ്ഞളും കള്ളിമേ-
ലെത്തുന്നോരു കഴത്തിലിട്ടു പുറമേ മണ്ണും പൊതിഞ്ഞങ്ങിനെ
ചുട്ടാരായ വെള്ളത്തെ കള്ളിയിലനീർ വിട്ടിക്കണാം പൂശിനാം-
ലപ്പോഴേ പരിശോഷമേതി നിതരാം വിക്കംഹി വാതോത്ഭവ."

ഇതാണ് "മഞ്ജരി"യിലെ യോഗം.—

"സ്നുക്കകാണ്ഡ സർഷപാൽകല്ക്കഃ കുല്ലാലാനലപാചിതഃ
ലേപാദ്വിചർച്ചികാം ഹന്തി രാഗവേഗ ഇവാതുപം" (അഷ്ടാംഗഹൃദയം)

ഇതിനെ 'വിചർച്ചിക' എന്ന ത്വഗ്രോഗത്തിനും, കള്ളിക്കഴലും കടുകും കൂടിയുള്ള പ്രയോഗം ഫലപ്രദമായിട്ടുള്ളതാണ്.

1070 കള്ളിനീരിലരച്ചിട്ട്
തേക്ക വാതം ശമിച്ചീടും
ശിഗ്രുത്തോൽ ചുക്ക ലന്തക്കാ
കാർപ്പാസത്തിന്റെ ബീജവും

1071 കാടിവീഴ്ത്തി യരച്ചിട്ട്
തേക്ക വെക്കപ്പെട്ടതത്ത്
വാതവും പനിയും കൂടി
എണ്ണ നെയ്യൊത്ത ധാരയാം

1072 വിലാഴ്ത്തരി കടിപ്പിക്കാം
പനി വാതമതൊത്തിടിൽ

### ഗന്ധർവ്വഹസ്താദി കഷായം 1

1073 ആവണക്കാവിൻതൻ തോലു-
മഗ്നിചുക്ക കടുക്കയും
തവിഴാമ തുവ തൻവേരും
ഭൂമിതാലവുമെന്നിവ

1074 ഒപ്പം കണ്ടു കുറുക്കീട്ട്
ഇന്തുപ്പിട്ട് കടിച്ചിട്ട
വാതമൊക്കെശ്ശമിച്ചീടും
വഹ്നി നന്നായ് ത്തെളിഞ്ഞിടും

1075 സുഖമായിട്ടു വന്നിടും
രുചിയും മലശോധനം

---

1. പ്രസിദ്ധമായ 'ഗന്ധർവ്വഹസ്താദി'യുടെ തർജ്ജിമയാണിത്:—
"ഗന്ധർവ്വഹസ്തചിരിബില ഹുതാശവിശ്വ-
പത്ഥ്യാ പുനർന്നവ യവാഷക ഭൂമിതാലൈഃ
ക്വാഥഃ സസൈന്ധവഗുഡഃ പവനസ്യ ശാന്ത്യൈ
വഹ്നേർബലായ രുചയേ മലശോധനായ" എന്ന് സംസ്കൃതം മൂലം

## ദശമൂല കഷായം

1076 കുമിഴും കൂവളം മുഞ്ഞ
പലകപ്പയ്യന്നേ പാതിരി
മൂവിലയോരിലയും നല്ല
ഗോക്ഷുരം ബൃഹതീദ്വയം

1077 ഇവകൊണ്ട കഷായത്താ-
ലൊഴിയും വാതരോഗവും



# യോഗസാരം

## രണ്ടാംഭാഗം

### പലവക

#### തൈലരാജൻ എണ്ണയ്ക്കു്

ഇരുപത്തഞ്ചുപലം ചിററമൃതു് കഷായംവെച്ചു് ചന്ദനം, എരട്ടിമധുരം, നറുനീണ്ടിക്കിഴങ്ങു്, ദേവതാരം, നാഗപ്പൂവു്, മുത്തങ്ങ, മാടത്തോൽ, മഞ്ഞൾ, മരമഞ്ഞൾ, ഏലത്തരി, ഏലവാംഗത്തൊലി, പച്ചില, രാമച്ചത്തിൻവേരു്, നിസ്സാരം, പുഴകു്, കുങ്കുമം, കർപ്പൂരം, കടുക്ക, ജാതിക്ക ഇവ കല്ക്കമിട്ടു കാച്ചിതേക്ക, കുടിക്കയും ചെയ്ക. എൺപതു പ്രകാരമുള്ള വാതവും ശമിക്കും.

#### മഹാമൃതം തൈലത്തിന്നു്

നൂറുപലം ചിററമൃതു് കഷായംവെച്ചു് നാലിടങ്ങഴി എണ്ണകൂട്ടി എരട്ടി പാലുംവീഴ്ത്തി, കല്ക്കത്തിന്നു്—ചന്ദനം, കർപ്പൂരം, അകിൽ, കുങ്കുമം, കച്ചൂരിക്കിഴങ്ങു്, പച്ചില, അമുക്കുരം, മരുകിൻചട്ട, മാഞ്ചി, ഏലവാംഗത്തൊലി, കൊട്ടം, നാഗപ്പൂ, മഞ്ചട്ടിപ്പൊടി, നാകണം, മരമഞ്ഞൾത്തൊലി, ഏലത്തരി, ഏലാവാലുകം, ഇരുവേലി, പാൽമുതക്കിൻകിഴങ്ങു്, രാമച്ചത്തിൻവേരു്, എരട്ടിമധുരം, ജാതിക്ക, നിസ്സാരം ഇവ അരച്ചുകൂട്ടി മൃദ്വഗ്നിമേൽ വെച്ചു് മെഴുകുപാകത്തിലരിച്ചു തേക്കയും കുടിക്കയും ചെയ്ക. അർദ്ദിതവാതം, ഊരുസ്തംഭം, പക്ഷാഘാതം, അപബാഹു, തിമിരം ഇവ ശമിക്കും.

#### ഏരണ്ഡതൈലത്തിന്നു ചൊല്ലുന്നു

ഒരു തുലാം ഉള്ളി കഷായംവെച്ചു് അതിൽ നാലിടങ്ങഴി ആവണക്കെണ്ണ വീഴ്ത്തി, കല്ക്കത്തിന്നു്—ത്രികടു, ത്രിഫല, നാഗദന്തി, പെരുങ്കായം, ഇന്തുപ്പു്, കൊടുവേലിക്കിഴങ്ങു്, തുവച്ചില, ചവക്കാരം, വിഴാ

ഛരി, അത്തിത്തിപ്പലി, അയമോദകം ഇവ ഓരോ പലം, ത്രികോല്പ കൊന്ന ആറുപലം. ഇങ്ങിനെ കല്ക്കമിട്ടു കാച്ചി സേവിക്ക. ഇതു് ത ലയ്ക്കു തേക്കാനും നന്നു്. വാതഗുന്മം, പ്ലീഹം, അഷ്ഠീല, വൃദ്ധി, ശൂല, അഗ്നിമാന്ദ്യം ഇവ ശമിക്കും.

## പിണ്ഡതൈലത്തിന്നു്

കാടിയിൽ എണ്ണ വിഴ്ത്തി തൈരും പാലുംകൂട്ടി മെഴുക്, ചെഞ്ചില്യം, മഞ്ചട്ടിപ്പൊടി, നന്നാറിക്കിഴങ്ങു് ഇവ കല്ക്കമിട്ടു എണ്ണയും മൂന്നൊന്നു നെയ്യുംകൂട്ടി കാച്ചി തേക്കുക. വാതശോണിതം ശമിക്കും.

## ധാത്രീഗുളൂച്യാദി തൈലത്തിന്നു്

നെല്ലിക്കയും ചിററമൃതും കഷായംവെച്ചതിൽ എണ്ണയും പാലും കൂട്ടി, കല്ക്കത്തിന്നു്—എരട്ടിമധുരം, കുറുന്തോട്ടിവേരിൻമേൽതോൽ, പാല്മുതുക്കിൻകിഴങ്ങു്, രാമച്ചത്തിൻവേരു്, പത്മകം, കാകോളി, അകിൽ, ചരളം, മെഴുക്, നിക്കിഴങ്ങുകൾ, തക്കോലപ്പുട്ടിൽ, ജാതിക്ക, തകരം, മെരുകിൻചട്ട, ചന്ദനം, മുത്തെങ്ങ, കർപ്പൂരം, കച്ചൂരക്കിഴങ്ങു് ഇവ അരച്ചിട്ടു എണ്ണ വെച്ചു തേക്ക. എന്നാൽ അർദ്ദിതവാതം, പക്ഷാഘാതം, വാതശോണിതം, ഊരുസ്തംഭം ഈ നാലു വാതവും ശമിക്കും.

## നിർഗ്ഗുണ്ഡ്യാദി തൈലത്തിന്നു്

കരുനൊച്ചിയില, പച്ചമഞ്ഞൾ, കൂവളത്തില, എരുക്കില ഇവ ഇടിച്ചുപിഴിഞ്ഞു് എലക്കള്ളിവേരു്, ഉമ്മി, ദേവതാരം, ചുക്ക് ഇവ കല്ക്കമിട്ടു് കാച്ചിതേക്ക. ചെവി തുറക്കും. പൂയാലസവും ശമിക്കും.

## അപചിക്ക് എണ്ണ

നാലിടങ്ങഴി കയ്യണ്ണിനീരും നാലൊന്നെണ്ണയുംകൂടി, കല്ക്കത്തിന്നു്—വയമ്പു്, കോലരക്ക്, മഞ്ഞൾ, ത്രിഫല ഇവ അരച്ചുകലക്കി കാച്ചിയരിച്ചു തേക്ക. അപചിക്കരു ശമിക്കും. വളയൻകരുവും ശമിക്കും.

## നീലീതൈലത്തിന്നു്

അമരി, ഉങ്ങു്, കരുനൊച്ചി, വരിനെല്ലു്, ചെറുവഴുതിന, വേള, എള്ള്, കൊന്ന, എരുക്ക്, ആറ്റുവേള, കമ്മി, തുത്താവ, കാട്ടുതുത്താവ ഇവററിൻവേരു്, നാല്പാമരം, വേമ്പാട ഇവററിൻതൊലി, കാഞ്ഞിര

ത്തിൻവേരുമേൽതൊലി, നൈതൽകിഴങ്ങ്, മെത്തോന്നികിഴങ്ങ്, നെന്മേനിവാകവേര്, കൂവളത്തിൻവേര്, തവിഴാമവേർ, കാഞ്ഞിരക്കായ്, മരമഞ്ഞൾ, ഇൽഇല്യ, ത്രിഫല, കറുന്തോട്ടിവേര് ഇവ നാഴിയെണ്ണയ്ക്കു നാലുപലം കണ്ട് പലത്തിന് നാഴിവെള്ളം കണ്ട് വെച്ചുകറുക്കി എണ്ണയിലിരട്ടി കഷായവെള്ളംകൂട്ടി, കല്ക്കത്തിന്—ഏലത്തരി, ഏലവംശത്തൊലി, ചന്ദനം, രക്തചന്ദനം, അകിൽ രണ്ടും, ഇൽഇല്യ; അരക്ക്, പതിമം, തിരുവട്ടപ്പശ, ചെഞ്ചല്യം, ചെറുപ്പുന്നരി, കാർകോകിലരി, ജീരകം, നീരട്ടിക്കുരു, കാഞ്ഞിരക്കുരു, ഏലിപ്പുഴുക്ക്, പിലി, മഞ്ഞൾ, മരമഞ്ഞൾ, വയമ്പ്, കരളകം, ത്രിഫല, കറുന്തോട്ടിവേരിന്മേൽതൊലി, ഇത്തിവേര്, ഉങ്ങിൻകുരു ഇവ കഷായവെള്ളത്തിലരച്ചു കലക്കുക. നാഴിയെണ്ണയ്ക്കു നാലുകഴഞ്ചു കൊൾക. ഇരട്ടിപ്പാലും കൂട്ടുക. കയ്യുന്നിനീരും അമരിയിലനീരും കഷായത്തിൽ കൂട്ടിവെച്ചു ഒരുനാൾ കറയറക്കറയവെന്ത് ഏഴാംദിവസമരിക്കുക. എണ്ണ കാച്ചുവാൻ ഇങ്ങിനെ ക്രമം കണ്ടുകൊൾക. ഇതിൻഗുണം ക്ഷയം, എല്ലിട നോവുന്നതും, കുഷ്ഠവും ശമിക്കും. മെലിഞ്ഞവർ തടിക്കും. വാതമെല്ലാം ശമിക്കും. തേപ്പാനും സേവിപ്പാനും നസ്യംചെയ്‌വാനും നന്ന്.

### പെരുക്കാലിന്നു തേക്കുവാൻ തൈലം

ത്രിഫല കഷായംവെച്ച്, കൽക്കത്തിന്—ചുക്ക്, പഴയ മുളക്, ചിററമൃത്, കറുന്തോട്ടിവേര്, പുത്തരിച്ചുണ്ടവേർ, ആവണക്കിൻവേര്, ഉമ്മത്തിൻവേര് ഇവ കൽക്കമിട്ട എണ്ണയിലിരട്ടി പാലുംകൂട്ടി എണ്ണ വെന്തു തേയ്ക്ക. പെരിക്കാലു വീങ്ങുന്നതും നീർമോഷവും വിദ്ര ധിയും ശമിക്കും. ഈ എണ്ണ തേച്ചാൽ പച്ചവെള്ളത്തിൽ കുളിക്കരുത് മോരു കാച്ചിക്കൂട്ടുക.

### കഞ്ഞുണ്യാദി

കഞ്ഞുണ്ണി, പൂവ്വാംകുറുന്തല, നെല്ലിക്ക, ചിററമൃത് ഇവ ഇടിച്ചു പിഴിഞ്ഞു്, എണ്ണയിലിരട്ടി പാലും, കല്ക്കത്തിന്—ചന്ദനം, കൊട്ടം, രാമച്ചം, എരട്ടിമധുരം, മുത്തെങ്ങാ ഇവ അരച്ചുകലക്കി കാച്ചിഅരിച്ചു തേക്കം. പല്ലിനും കണ്ണിനും നല്ലതു്. തലനോവും ചെവിട്ടിൽകുത്തും ശമിക്കും.

### കുഷ്ഠത്തിന്ന് എണ്ണ

നാല്പാമരത്തൊലി, കൊന്നത്തൊലി, കാഞ്ഞിരം രണ്ടിൻെറയും വേര്, അവിൽപ്പൊരി, നീർമാതളം, കരിങ്ങാലി, ഉങ്ങിൻതോൽ, കരി

നൊച്ചിവേരു്, കാരവേരു്, കല്ലുരയാൽവേരു്, നെന്മേനിവാകത്തൊലി, കൊട്ടവേലി, പച്ചമഞ്ഞൾ, അടമ്പിൻവേരു്, അമരിവേരു്, നൊങ്ങണൻപുല്ലു്, വെങ്കുന്നിവേരു്, കരിങ്ങാരത്തൊലി ഇവയോരോന്നും പതിനഞ്ചീത പലംകൊണ്ടു് കഷായം. എണ്ണക്കു്—എൺമടങ്ങു് കഷായനീരുംകൂട്ടി—ദേവതാരം, അമുക്കുരം, ഗന്ധകം, ചെഞ്ചല്യം, കുന്തുരുക്കം, തിരുവട്ടപ്പശ, കാർകോകിലരി, ചെറുപ്പുന്നയരി, ചെറുകടുകു്, നാൻമുകപ്പുല്ലു് ഇവ കൽക്കം. എണ്ണയും നീരട്ടിയെണ്ണയും ഓടയെണ്ണയും കൂട്ടികാച്ചിയരിച്ചു തേക്കയും കുടിക്കയും ചെയ്ക. എന്നാൽ പതിനെട്ടുപ്രകാരമുള്ള കുഷ്ഠപ്പുണ്ണു ശമിക്കും.

## * പെരുക്കാലിന്നു് സേവിപ്പാൻ

കടുക്ക നൂറു്, മഞ്ഞൾ രണ്ടുപലം, നൊങ്ങണംപുല്ലു് പതിനാറു പലം, കൊട്ടവേലിക്കിഴങ്ങു മൂന്നുപലം. ഇവ ഇടിച്ചു കഷായംവെച്ചു നാലൊന്നാക്കി, കൽക്കത്തിന്നു്—അരക്കു് ഉഴക്കു്, ഗന്ധകം നാലുകഴഞ്ചു്, വരട്ടുമഞ്ഞൾ അരപ്പലം, കടുക്ക ഇരുപതു്, എരട്ടിമധുരം കഴഞ്ചു്.........ഇവ കൽക്കമിട്ടു മോരും വീഴ്ത്തി വെന്തു സേവിക്ക. രണ്ടു നേരവും പെരുക്കാലും വിരുത്തും പോം.

## പെരുക്കാലിന്നു് തേപ്പാൻ

ഉങ്ങു്, കടമ്പു്, അവിൽപ്പൊരി, നെന്മേനിവാക ഇവററിൻ വേർ കാടിയിലരച്ചു തേച്ചാൽ പെരുക്കാലിളക്കും.

## പെരുക്കാലിന്നു് സേവിപ്പാൻ

ത്രികടു, കഞ്ചാവു്, കരുനൊച്ചി, നവരനെല്ലു് ഇവ പൊടിച്ചു ശർക്കരയിൽ സേവിച്ചാലും പെരികാലിളക്കും.

## പല്ലു് ഉറയ്ക്കുവാൻ

പഴമുളകും, കാട്ടുമുളകും, കാട്ടുതിപ്പലിയും, അടക്കാവാണിയൻ, കൊഴിഞ്ഞിൽ, താർതാവൽ ഇവററിൻവേരു്, എരഞ്ഞിത്തൊലിയും ക

* ഇതു എണ്ണയുടെയോ നെയ്യിൻേറയോ യോഗമാണെന്നു തോന്നുന്നു. ഇവിടെ യോഗത്തിൽ "സ്നേഹ"ദ്രവ്യം കാണുന്നില്ല. ഗ്രന്ഥം പകർത്തിയപ്പോഴം വിട്ടുപോയതായിരിക്കണം.

ത്തവും പിണന്നുള്ളിത്തൊലിയും, ഇവ നന്നാലു പലം കഷായംവെച്ച്; ഇനി കല്ക്കം—കാത്ത്, കുളിയടയ്ക്ക, വെററില, തിപ്പലി, ചുക്ക്, കരിഞ്ചീരകം, കരാമ്പൂവ്, ജാതിക്ക, കറുക, കരുവേപ്പിൻതോൽ, കടുക്ക, കൊത്തമ്പാലരി, വിഴാലരി, ഏലത്തരി, മുളക് ഇവ ഓരോന്നും അറു കഴഞ്ചീതു കൽക്കത്തെകൊണ്ട് ഇരുനാഴി തേങ്ങാമെന്ന വെന്തു കവിൾക്കൊൾക. പല്ലുറയ്ക്കും.

### നയനരോഗത്തിന് ഗന്ധർവ്വഹസ്താദി എണ്ണ

മഞ്ചട്ടിപ്പൊടി, അഞ്ജനക്കല്ല്, നന്നാറിക്കിഴങ്ങ്, മുത്തങ്ങാ, കടുകരോഹിണി, തക്കോലപ്പുട്ടിൽ, കണ്ടിവെണ്ണ, ത്രിഫല, മാഞ്ചി, തകരം, കൊട്ടം, എരട്ടിമധുരം, ഏലം, ഏലവംഗം, പച്ചില, നാഗപ്പൂവ്, രാമച്ചം, അകില്, കച്ചൂരിക്കിഴങ്ങ്, ചെങ്ങഴനീർക്കിഴങ്ങ്, താമരവളയൽ ഇവ അരച്ച് ആവണക്കിൻവേർ കഷായത്തിൽ കലക്കി കറുവാഴ വെള്ളവുംകൂട്ടി എണ്ണയോളം പാലുംകൂട്ടി കാച്ചി, കർപ്പൂരം അരക്കഴഞ്ചും അത്രയും കസ്തൂരിയും പാത്രത്തിലിട്ടരിക്ക. നയനരോഗം ശമിക്കും.

### നാരായണിതൈലത്തിന്

ചതകുപ്പ, ദേവതാരം, മാഞ്ചി, കഷായക്കല്ല്, കരുന്തോട്ടിവേര് ഇവ കഷായവും കൽക്കവുംതന്നെ കൊൾക. ഇങ്ങിനെ എണ്ണ വെന്തു തേച്ചാൽ വാതം എൺപതും ശമിക്കും. ശരീരം തെളിയും. നരയ്ക്കയില്ല. നാരായണിതൈലമെന്ന് പേര്.

### ജ്വരത്തിന് തേപ്പിക്കുവാൻ തൈലങ്ങൾ

1 സഹദേവീരസേ തൈലം
പചേൽ പഞ്ചഗുണേ ഭിഷക്
ഷഡംഗകൽകസംക്ഷീര
മഭ്യംഗാൽജ്വരനാശനം

2 അശ്വത്ഥ സപ്തച്ഛദ ശക്രവല്ലീ
കാരസ്കരൈരേബാപി പലാശപത്രൈഃ
സോഭാമാപയോരജ്യൈഃ സ്വരസം വിധായ
തൈലം പചേൽ സിദ്ധമിദം ജ്വരഘ്നം

3 ചൂൎണ്ണേന കടുരോഹിണ്യാഃ
പക്വൈരുൎവ്വാരുബീജ . രാഘജൈഃ
സഗുരസേസഹാദവ്യാഘ്ര
സിദ്ധം തൈലം ജ്വരപ്രണുൽ

4 ഫേനോശീരനിശാബ്ദകുഷ്ഠമധുകൈൎമ്മഞ്ജിഷ്ഠവിശ്വാംബുഭിഃ
മുസ്താലോഹിതയഷ്ടിസഞ്ജ്ഞകടുകാ സിന്ധൂത്ഥ ലാക്ഷായുതൈഃ
സത്രികസ്തനൈഃ ഘൃതം തിലോത്ഭവം തക്രേ പചേൽ ഷൾഗുണേ
തത്സദ്യോ ഹന്തി ജ്വരാൻ ജ്വരകൃതാൻ ശീതാദിദാഹാദികാൻ

5 രാസ്നാനാഗരകുഷ്ഠ ചന്ദനനിശാ യഷ്ട്യാഹ്വ കൃഷ്ണാ ബലാ
ലാക്ഷാ സൈന്ധവ ശാരിബാ തഗരയുഗ്ദേവദ്രുരോഹീതകൈഃ
സോശീരാംബുധിഫേനലോഹിതജലൈ തൈലം പചേൽ ഷൾഗുണേ
തക്രേ തല്പ്രമയേൽ ജ്വരോഷ്മ സകലം ശീതാദിദാഹാദികം

### * മൂത്രദോഷത്തിന്നും മറ്റും എണ്ണ

രാമച്ചം, മഞ്ഞൾ, കരുനൊട്ടി ഇവ കഷായം. കൽക്കം—ഏലത്തരി, പച്ചില, കുക്കിൽ, നാകണം, താവൽപൂവ്, കൊട്ടം, അമുക്കുരം, ചോനകപ്പുല്ല്, പുന്നപ്പൂവ്, ദേവതാരം, ചെഞ്ചല്യം, തുണിന്നാകം, അരക്ക്, രക്തചന്ദനം, കസ്തൂരിക്കിഴങ്ങ്, അരേണുകം, മഞ്ചട്ടി, തകരം, പെരിങ്കുരുമ്പ, പാൎവ്വമൂലി, പുളിന്തോൽ, കൊന്നത്തോൽ, മഞ്ഞൾ, ആവിൽതോൽ, മുതുക്ക് ഇവ കൽക്കം. എണ്ണയിലിരട്ടി പാലുംകൂട്ടി വെന്തു തേച്ചാൽ ദാഹം, മോഹം, ശൂല, മൂത്രദോഷം ഇവ ഇളയ്ക്കും.

### നാഗബലാ തൈലം

ഉരകം സമൂലം കഷായം. കല്ക്കത്തിന്ന്—അമുക്കുരവും ഉരകക്കുരുവുംകൂട്ടി എണ്ണ വെന്തു സേവിച്ചാലും തേച്ചാലും വാതമെല്ലാമിളയ്ക്കും

### ലാജാദി തൈലം

എണ്ണയ്ക്കു നാന്മടങ്ങു മലര കഷായംവെച്ചതു. കല്ക്കത്തിന്ന്— കഴഞ്ചിൻപൂക്കലയും മലരുമിട്ടു എണ്ണ വെന്തു സേവിച്ചാൽ തരിക്കുന്ന വാതം ശമിക്കും.

---

* ഇതു നിശോശീരാദി തൈലത്തിന്റെ യോഗത്തിൽ ചില വ്യത്യാസങ്ങൾ ചെയ്തുണ്ടാക്കിയ യോഗമെന്നാണു തോന്നുന്നതു.

## ശൂലയ്ക്കു് സേവിപ്പാൻ എണ്ണ

ത്രികോല്പക്കൊന്ന, നാഗദന്തി, ത്രിഫല, കള്ളിവേരു്, ആവണക്കിൻവേരു് ഇവ കഷായം. എണ്ണയോളം ഉള്ളിനീരും. കല്ക്കത്തിന്നു്— വിഴാലരി, ഏലത്തരി, ചവർക്കാരം, ഇന്തുപ്പു്, കാരുപ്പു്, അത്തിതിപ്പലി, മാക്കീരക്കല്ലു്, ത്രികോല്പക്കൊന്ന, കടുക്കാ, കൊടുവേലി, പുടയാവിൻവള്ളി, മഞ്ഞൾ, മരമഞ്ഞൾ ഇവ കൂട്ടി പാലിട്ടു എണ്ണവെന്തു സേവിക്ക. ഗുന്മശൂലയും ആന്ത്രശൂലയും വാതശൂലയും ഇളയ്ക്കും.

## കുഷ്ഠത്തിന്നു് സേവിപ്പാൻ എണ്ണ

ഏകനായകം, തെച്ചി, അവിൽപ്പൊരി, നറുംപാണൽ, കാട്ടുമുല്ല, പാവിട്ട, പുല്ലാനി, പാടക്കിഴങ്ങു്, കടകപ്പാല, ദൈവപ്പാല, കൊത്തമ്പാലരി, കമ്പിപ്പാല, നാരകം നാലും, കാഞ്ഞിരം രണ്ടും, നീരട്ടി, വാതംകൊല്ലി, കൊടുവേലി, കാളകം, നന്നാറി, ശതാവരി, ദശപുഷ്പം, നാല്പാമരം, കറുന്തോട്ടി, തേക്കു്, ആവണക്കു്, കുറുമുള്ളു്, കരിവള്ളി, പാൽവള്ളി, മുത്തങ്ങ, ചതകുപ്പ, കച്ചൂരക്കിഴങ്ങു്, വിഷം(കണ്ട)മൂളാർമണി ? തെച്ചിവേരു്, അരിയാറു്, മലതാങ്ങി, കള്ളിരണ്ടും, ഇരിപ്പത്തൊലി, കൊട്ടം, കൊന്ന, എരിക്കു്, ഉമ്മത്തു്, കമ്മട്ടി, ചെമ്പരത്തി, വേപ്പു്, തോമരായം, ആടലോടകം, അമരി, തേൾക്കട, കനി, ചെറുപനിച്ചില, കലുക്കത്തിമുല്ല, പിച്ചകം, ഇത്താവു്, നാകദന്തി, പലകപ്പയ്യാനെ ഇവററിൻവേർകൊണ്ടു കഷായം. ഗോമൂത്രം മുമ്മടങ്ങു്, പാലിട്ടു. ഇനി കല്ക്കം—ത്രിഫല, ത്രികടു, അരിയാറു്, മഞ്ചട്ടി, ദേവതാരം, അമുക്കുരം, കടുകരോഹിണി, കോൽത്തോണ്ടു്, ഇരട്ടിമധുരം, ചന്ദനം നാലും, ഇൽഉലു, മാഞ്ചി, മരമഞ്ഞൾ, ചതകുപ്പ, അത്തിതിപ്പലി, ജീരകം രണ്ടും, മുളകു്, മഞ്ഞൾ, മാക്കീരം, ജാതിക്ക, കരയാമ്പൂവു്, പച്ചപാശി, ഇരുവേലി, രാമച്ചം, ഗന്ധകം, ചെക്കരു, അയമോദകം, കറുന്തോട്ടിവേരു്, തെച്ചിപ്പൂവു്, കുമുള്ളു്, പാടക്കിഴങ്ങു്, പാൽവള്ളിക്കിഴങ്ങു്, കരിങ്കൊടുവേലിക്കിഴങ്ങു്, അമുക്കുരം, മഞ്ചട്ടി, മൂളാർമണി ഇവ കൽക്കം കലക്കി നീർവെട്ടി എണ്ണകൂട്ടി ദശപുഷ്പം കഷായംവെച്ചതും വീഴ്ത്തി കാച്ചി പാകത്തിൽ അരിക്കുക.

## എണ്ണ കുടിക്കേണ്ടും ക്രമം

ഒരു ഉരുള ചോറുണ്ടു് എണ്ണ കുടിയ്ക്കു. ഉടനെ മോരു കാച്ചിയതു കുടിയ്ക്കു. പിന്നെ ഉണ്ണുക. ഇങ്ങിനെ സേവിയ്ക്കു. നാൽപ്പത്തു ദിവസം

താൻ; എൺപത്തു ദിവസം താൻ; അപത്ഥ്യം തട്ടാതെ വൎജ്ജിക്കം. എണ്ണ കുടിച്ചേടത്തോളം നല്ലിരിക്കയും വേണം. എന്നാൽ പതിനെട്ടു കുഷ്ഠവും സുഖമെ; തുല്യം രണ്ടിട്ടതാൻ മൂന്നിട്ടതാൻ സേവിക്കാം വ്യാധി പാരമെങ്കിൽ.

### കുഷ്ഠം വെടിച്ചു പുണ്ണാകിൽ, കുഴമ്പിന്ന മരുന്നു്

കാഞ്ഞിരത്തിൻവേര്, കൊന്നവേര്, കൂവളം, കാഞ്ഞിരക്കുരു ഇവയുടെ കഷായത്തിൽ—ചിരട്ടത്തൈലം എടുത്തതും അത്രയും എണ്ണയുംകൂടി ത്രിഫല, തെച്ചിപ്പൂവു്, കരുവള്ളിവേര്, മഞ്ഞൾ, മുളകു്, ചുക്കു് ഇവ കല്ക്കം ചേൎത്തു വെന്തു പുരട്ടുക. കുഷ്ഠപ്പുണ്ണിളയ്ക്കും.

### ചിരങ്ങിന്നു് എണ്ണകൾ

മലയമുക്കി, കറളകം, കൊടിയാവണക്കു്, പച്ചമഞ്ഞൾ, തെച്ചിവേർ ഇവ ഇടിച്ചു് കഷായം. കല്ക്കത്തിന്നു്—കരിഞ്ജീരകം, വേവാട ഇവ അരച്ചുകലക്കി കണ്ണയെണ്ണയും എണ്ണയുംകൂട്ടി വെന്തു തേക്ക. ചിരങ്ങിളയ്ക്കും.

തെച്ചിവേർ, പച്ചമഞ്ഞൾ, ഇള്ളലക്കരി ഇവയിട്ടു് എണ്ണ മൂന്നും വെന്തു തേക്ക. ചിരങ്ങിളയ്ക്കും.

ഇൽഇലു കഷായം. മുളകു്, കമ്പിപ്പാല, വിഴാലരി, കടകപ്പാലരി, ചെഞ്ചെലിയം, പൊന്നകരക്കുരു, തിരുവട്ടപ്പയൻ, അരിതാരം, ഗന്ധകം ഇവ ഓരോ പലം കല്ക്കം. എണ്ണ ചെറുനാഴി നാലു്. കണ്ണയെണ്ണ ചെറുനാഴി രണ്ടു്. ഓടയെണ്ണ നീരട്ടിയെണ്ണ ഇരുനാഴിയ്ക്കു. ഇവയൊക്കെ കൊണ്ടു കുഴമ്പാക്കി തേയ്ക്ക. ചിരങ്ങു്, കുഷ്ഠം ഇവ ഇളയ്ക്കും.

### കൃമിയ്ക്കു്

കായം 1. വയമ്പു് 2. ഇന്തുപ്പു് 3. ചുക്കു് 4. ജീരകം 5. കടുക്ക 6. കറുന്തോട്ടി 7. കൊട്ടം 8. ത്രികോല്പക്കൊന്നപ്പൊടി 9. നാഗദന്തിവേര് 10. ഇതു ക്രമം കണ്ടു് കഴഞ്ചു വൎദ്ധിപ്പിച്ചു പൊടിച്ചു നെയ്യിൽ താൻ ശൎക്കരയിൽ താൻ കുഴച്ചു വെന്നീരിൽ കലക്കി കൊടുക്ക. കൃമികൾ അതിസാരം ചെയ്തുപോം.

### ക്ഷയത്തിന്ന ഗുളികയ്ക്കു്

കടുക്ക, ഇന്തുപ്പു്, പഴമുളകു്, അരക്കു്, മാഞ്ചി, വെള്ളോട്ടുകിൻതൊലി ഇവ ആരും കാണാതെയും രശ്മി തട്ടാതെയും ഉണക്കി അര

ച്ചു ഗുളികയാക്കിക്കൊൾക. പാലിൽതാൻ ഗോമൂത്രത്തിൽതാൻ അരയ്ക്കണം. എത്തിരേയും ഉച്ചയ്ക്കും സന്ധ്യയ്ക്കും ഓരോ ഗുളിക പുകയ്ക്കണം. ഇങ്ങിനെ ഗുളിക മൂന്നുദിവസം പുകയ്ക്കണം. എണ്ണത്തോണിയിൽ കിടക്കയും വേണം. നാലാംദിവസം കുളിക്ക. കുളിച്ചാൽ കത്തികടിപ്പാൻ മരുന്ന്—കടുക്ക്, അയമോദകം............മഞ്ഞൾ, ഉള്ളി, മുളകിൻകട. കോൽപ്പുളിയിലനീരും തേങ്ങാപ്പാലും മോരുംകൂട്ടി കുടിക്ക. കരയും ക്ഷയവും ശമിക്കും.

# കർണ്ണരോഗചികിത്സ

ആലില, കൂവളത്തില, എരഞ്ഞിഇല, ആവണക്കില ഇവ എണ്ണയിൽ മുക്കി ഇന്തുപ്പും പൊടിച്ചിട്ട് ഒരു വാഴപ്പോളയിൽ പൊതിഞ്ഞു വാട്ടിപ്പിഴിഞ്ഞു നീർ തുളിക്ക. കാതിൽകുത്ത ശമിക്കും.

കമിഴ്, കൂവളം, പാതിരി, പലകപ്പയ്യാന, മുഞ്ഞ ഇവയുടെ വേരു ചെറുതായി ചീന്തി പട്ടുതുണികൊണ്ടു ചുററി എണ്ണയിൽ മുക്കി കത്തിച്ച എണ്ണ കോരി പകർന്ന തൈലമെടുത്തു ചെവിയിൽ തുളിക്ക. കർണ്ണശൂല ശമിക്കും.

നൊച്ചിയില കത്തിപ്പിഴിഞ്ഞ നീരിൽ കടുകും ദേവതാരവും കല്ക്കമിട്ട എണ്ണവെന്തു തുളിക്ക. കർണ്ണശൂലയ്ക്കു നന്ന്.

ഉള്ളി, എരിക്കില ഇവ കുറയ പുഴുങ്ങി കുറയ ചൂടോടെ ചെവിയിൽ തുളിക്ക. അപ്പോഴേ കുത്ത ശമിക്കും.

കടുകെണ്ണ ചെവിയിൽ തുളിച്ചാൽ വേദന വിരിയ ശമിക്കും.

ആട്ടിൻമൂത്രം കുറയ ചൂടുപിടിപ്പിച്ച് ഇന്തുപ്പും പൊടിച്ചു വിതറി ചെവിയിൽ നിറുത്തുക. ശൂല ശമിക്കും.

ഗുൽഗുലുകൊണ്ടു പുകയ്ക്ക. ചെവി പോരുന്നതും ദുർഗ്ഗന്ധവും ശമിക്കും.

## പീനസത്തിന്

കീഴാർനെല്ലി, കടുക്ക, തിപ്പലി, കാട്ടുമുളക്, ചുക്ക് ഇവ കഷായംവെച്ചു സേവിക്ക. പീനസം ശമിക്കും. ദശ പുറപ്പെടുന്നതും നോവും വാ വറൾച്ചയും ശമിക്കും.

തുളസി കത്തിപ്പിഴിഞ്ഞ നീരിൽ കറുത്തുഷ്കം കൽക്കമിട്ടു എണ്ണവെന്തു തളിച്ചാൽ പീനസവും വററി ദുർഗ്ഗന്ധവും പോം.

വിഴാലരി, ഇന്തുപ്പ്, എരട്ടിമധുരം ഇവ കൽക്കമിട്ട് എണ്ണവെന്തു നസ്യം ചെയ്ക. മൂക്കിലെ വ്യാധി ശമിക്കം.

മൂക്കിൽ മുള പുറപ്പെട്ടാൽ ക്ഷാരംവെച്ചു കളകതാൻ
കാച്ചിക്കളകതാൻ ചെയ്ക കല്ലർമ വരുത്തി പ്രവൃത്തിക്ക

നൊച്ചിയില കത്തിപ്പിഴിഞ്ഞ നീരിൽ എണ്ണ വീഴ്ത്തി, ത്രികട്ട, ജീരകം രണ്ടും, ഇന്തുപ്പ്, തവിഴാമവേര്, കടലാടിയരി ഇവ കൽക്കമിട്ട എണ്ണ വെന്തു നസ്യം ചെയ്ക. നാസികരോഗമില്ലയ്ക്കും. തലയിൽ തേക്കിലുമാം.

## (ഓഷ്ഠരോഗം) ചിറിമേൽ പതിനൊന്നു വ്യാധി. അതിന്റെ ചികിത്സ

ഇരട്ടിമധുരം, ചെറുപ്പുന്നയരി, വെള്ളിലപത്രം, മുത്തിൾ, പിച്ചകത്തില, എലിച്ചെവി, അരേണകം, തകരം ഇവയിട്ട് എണ്ണ വെന്തു നസ്യം ചെയ്ക. തലയിൽ തേക്കിലുമാം.

നന്നാറിക്കിഴങ്ങ്, ചെങ്ങഴനീക്കിഴങ്ങ്, പടവലം, കരിന്താളി ഇവ ചതച്ചിട്ട് എണ്ണവെന്തു തേച്ചാൽ ചിറിമേലേതും കതവായിലും പുണ്ണു ശമിക്കം.

മഞ്ഞൾ. വെള്ളിലപത്രം, മുത്തിൾ, പിച്ചകത്തില, എലിച്ചെവി, അരേണകം, തകരം ഇവയിട്ട് എണ്ണവെന്തു തലോട്ടക. ഓഷ്ഠരോഗം ശമിക്കം.

## ദന്തരോഗത്തിന്ന്

എള്ള് അരച്ചുകലക്കി കവിൾക്കൊൾക. നീരിലും കാച്ചനീരിലും പല്ലിളകുന്നതും വായിലെ വ്യാധിയെല്ലാവും ശമിക്കം.

## പല്ല് ഉറയ്ക്കുവാൻ

കരിങ്ങാലിക്കാതൽ, വേങ്ങക്കാതൽ, പുരാണകിട്ടം, ത്രിഫല, കരുവേലക്കാതൽ, വെങ്കൊറിങ്ങാലി ഇവ കഷായംവെച്ച് നാലൊന്നാക്കി തേങ്ങനെയ്യ് വീഴ്ത്തി ഇരഞ്ഞിക്കരു കൽക്കംകൂട്ടി, വെന്തു കവിൾക്കൊൾക. പല്ലുറയ്ക്കും.

കൊഴിഞ്ഞിൽവേരും പുളിന്തോലും ഇരഞ്ഞിത്തോലും കഷായം വെച്ചരിച്ച് തേങ്ങാനെയ്യും വീഴ്ത്തി ഇരഞ്ഞിക്കുരു കൽക്കമിട്ടു കാച്ചിയരിച്ച് കവിൾക്കൊൾക. പല്ലിളകുന്നതും നോകുന്നതും ശമിക്കും.

ഇരഞ്ഞിക്കുരു ചുട്ട് ചോറവത്തലയിൽകൂട്ടി പല്ലിന്റെ മുരട്ടിന് (അയനം) വെച്ചാൽ പല്ലുനോവു ശമിക്കും.

ചുക്കു കഷായംവെച്ച നീരിൽ എള്ളരച്ചു കലക്കി കവിൾക്കൊൾക. പല്ല് ഇളകുന്നതും നോവുന്നതും ശമിക്കും.

ദന്തനാളികക്ക്, പല്ലു പറിച്ചുകളക. പല്ലിന്ന് കുഴിയുണ്ടെങ്കിൽ മെഴുക് ഉരുക്കി കുറയ ചൂടോടെ പുണ്ണിൽ വീഴ്ത്തുക.

## ഖദിരഗുടികം

ഒരു തുലാം കരിങ്ങാലിക്കാതൽ, ഒരു തുലാം കരുവേലത്തോൽ ഇവ കഷായംവെച്ചു എട്ടൊന്നാക്കിപ്പിഴിഞ്ഞരിച്ചതിൽ ഓരിലത്താമര, രാമച്ചം, ചരളം, മഞ്ചട്ടിപ്പൊടി, പാതിരിപ്പൂവ്, അരക്ക്, മാക്കീരക്കല്ല്, വെള്ളിലപത്രം, മഞ്ഞൾ, മരമഞ്ഞൾ, പറച്ചുണ്ടവേര്, പാടക്കിഴങ്ങ്, കമിഴിൻവേര്, ചോനകപ്പുല്ല്, പച്ചമുകം, കരിങ്ങാലി, കരുവേലത്തോല്, അകിൽ, കാവിക്കല്ല് ഇവ ഓരോ കഴഞ്ചുകൊണ്ടരച്ചുരുട്ടിയതും ജാതിക്ക, തക്കോലപ്പൂട്ടിൽ ഇവ ഓരോ പലം അരച്ചുരുട്ടിയതും കലക്കിച്ചേർത്തു പതുക്കെ തീകത്തിച്ചു കുറുക്കി മൃദുത്തുവരുമ്പോൾ പച്ചക്കർപ്പൂരം ഉരിയും യഥാലാഭം കസ്തൂരിയും ചേർത്തു തളികയിലിട്ട് പാവട്ടക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി സംഗ്രഹിച്ച് ഓരോ ഗുളിക വായിലിട്ടേക്കുക. എന്നാൽ വായിലുണ്ടാകുന്ന വ്യാധിയെല്ലാം ശമിക്കും. ഖദിരഗുളികയെന്നു പേർ.

## പറങ്കിപ്പുണ്ണിന്ന് സേവിപ്പാൻ പൊടി

ആടലോടകത്തില, പച്ചമഞ്ഞൾ ഇവ ചതച്ചിട്ട് ഒരു കുടത്തിൽ വെള്ളം പകന്ന് അടപ്പുത്തുവെച്ച് ശീലയിൽ ഗുൽഗുലു കെട്ടി ദോളയന്ത്രമായി വേവിക്ക. നന്നായ്‌വെന്താൽ ശീല വെളുക്കും. അന്നേരമെടുത്ത് ഒരു പലകമേലിട്ടു കരട്ടകളഞ്ഞുണക്കി തടിച്ചവന്ന് എണ്ണയിൽ വറുക്ക മെലിഞ്ഞവന്ന് നെയ്യിൽ വറുക്ക. ഇങ്ങിനെ പൊടിച്ച്, പാവുപൊടിച്ച പൊടിയിൽ പാതി പൊടിയുംകൂട്ടി തേനിൽ സേവിക്ക. പറങ്കിപ്പുണ്ണു ശമിക്കും.

## ചൊറിക്കും പുഴക്കടിക്കും ഉപദേശം

ഇരിപ്പപിണ്ണാക്കും കരിമ്പുകട്ടിയും ചലയിഞ്ചിയുംകൂട്ടി സുരയിൽ പുഴുങ്ങി കരിങ്കോഴിയുടെ ചോരയിൽ അരച്ചുതേക്കുക. ചൊറി, പുഴക്കടി ത്വഗ്ദോഷം ഇവ ശമിക്കും. ഉപദേശം ലാടവിദ്യ.

## കഴപ്പുവാതത്തിന്നു് കാഞ്ഞിരക്കുരു സേവിപ്പാൻ

കാഞ്ഞിരക്കുരു ചാണകത്തിലും മോരിലും എളന്നീർവെള്ളത്തിലും പാലിലും വെവ്വേറെ പുഴുങ്ങി വററിയാൽ തൊലികളഞ്ഞു്, ഉള്ളിലെത്തൊലിയും കളഞ്ഞു്, ഒരു കുരുവിൽ എട്ടൊന്നു് മധുരദ്രവ്യത്തിൽ കൊടുക്കുക. സർവ്വ കഴപ്പുവാതവും ശമിക്കും.

## വീക്കത്തിന്നും മററും കുഴമ്പു്

കുറുന്തോട്ടി സമൂലം പന്ത്രണ്ടുപലം, പന്തിരണ്ടു ഇളന്നീർവെള്ളത്തിൽ ഇടിച്ചുപിഴിഞ്ഞു് അതിൽ കററുവാഴ, പനങ്കിഴങ്ങു്, അമൃതു്, നിലപ്പനക്കിഴങ്ങു്, കുറുക, പുളിമാത്തൊലി, ചെന്ത്രുവള്ളിക്കിഴങ്ങു് ഇവ സമംകൊണ്ടിടിച്ചു പിഴിഞ്ഞ നീരു ഇടങ്ങഴിയും, ഇടങ്ങഴി നെയ്യുംവീഴ്ത്തി, കൽക്കത്തിന്നു്—ഇരുവേലി, രാമച്ചം, മുത്തങ്ങ, ചന്ദനം ഇവ അരച്ചുകലക്കി പാലും വീഴ്ത്തി വെന്തരിക്കുക. ഇളനീർവെള്ളത്തിൽ വീഴ്ത്തിവെച്ചു് പിറേറന്നാളെടുത്തു് വെണ്ണ ഉരി തളികയിലിട്ടു് ഉരസി പിന്നെ പത്തു കോഴിമുട്ടയും നാഴി ത്രിനാഗവുമിട്ടു വെന്തരിച്ചു്, മുന്നേത്തെ കുഴമ്പിലിട്ടു മുളംകുഴായിലാക്കി ചേററിൽ പൂഴ്ത്തിവെച്ചു ഏഴുദിവസം കഴിഞ്ഞെടുത്തു ചെന്നിനായകവും ചെഞ്ചല്യവും പൊടിച്ചിട്ടു ചാലിച്ചു തേയ്ക്കു. മയക്കുന്ന വീക്കം ബലമില്ലായ്ക, അയവില്ലായ്ക,ശമിക്കും

## വയററിൽ ഉപദ്രവങ്ങൾക്കു്

നാഴി ഉപ്പു് ഗോമൂത്രത്തിൽ കലക്കി തെളിയിച്ചു കുറുക്കിയതിൽ എട്ടൊന്നു എടുത്തുകൊണ്ടു് നാഴി മോരിലിട്ടു് കായം, ഉള്ളി, അയമോതകം, പഴമുളകു്, ചുക്കു്, ജീരകം മൂന്നും, ഇന്തുപ്പു്, തിപ്പലി ഇവ അഞ്ചു പണത്തൂക്കംവീതം വെന്തു കൊഴുക്കുമ്പോൾ പൊടിച്ചിട്ടു വാങ്ങി സേവിക്ക. ഉദരരോഗമെല്ലാം ശമിക്കും.

## ഇഞ്ചി ലേഹ്യം

ഇഞ്ചി അരത്തുലാം ഇടിച്ചുപിഴിഞ്ഞു് അരത്തുലാം ശർക്കരയും കാത്തുലാം പഞ്ചസാരയും അതിൽ കലക്കി പാവുകാച്ചി ഏലം, ഏല

വംശം, പച്ചില, നാഗപ്പൂവ്, ജീരകം മൂന്നും, ത്രികടു, ജാതിക്കാ, ജാതിപത്രി, കരാംപൂവ്, പാവിഴപ്പൂവ്, കീടക്കല്ല്, ഗരുഡക്കൊടിവേര്, അവിൽപ്പൊരിവേര്, ഉലുവ, ചെറുതേക്കിൻവേര്, മുത്തങ്ങ, ദേവതാരം, പൊന്നാമ്പെഴുക, സന്നിനായകം, കീഴാർനെല്ലിവേര് ഇവ നന്നാലുകഴഞ്ചു പൊടിച്ചിട്ടു ലേഹപാകത്തിൽ വാങ്ങി തളികയിൽ വെള്ളം പകർന്ന് അതിൽവെച്ച് ആറിയതിന്നുശേഷം ചെറുതേൻ വീഴ്ത്തി ഇളക്കി പുത്തുകലത്തിൽവെച്ച് സേവിക്ക. പിത്തം, വാതം, അഗ്നിമാന്ദ്യം, കാമില, ഗണ്ഡമാല, ഉദരം, എക്കിട്ടം, മഹോദരം, ഒച്ചയടപ്പ്, വായുക്ഷോഭം, ശ്ലേഷ്മവർദ്ധനം ഇവ ശമിക്കും നിശ്ചയം. ഗുരുവിനാണ് സത്യമെന്നറിക.

# ബാലചികിത്സ

### ശിശുക്കൾക്കു പനിക്ക്

6 രോഹിണീ കൽക്കസംയുക്തം
നവനീതം പയോദ്ധൃതം
പാനലേപനയോർയ്യോജ്യം
ബാലാനാം പിത്തജേ ജ്വരേ

കടുകരോഹിണി പൊടിച്ചു പുതുവെണ്ണയിൽ സേവിക്ക; കടുകരോഹിണി മുലമേൽതേച്ചു മുലകൊടുക്കുക; ഇതുകൊണ്ടു കഷായംവെച്ചു ആ നീർ വീഴ്ത്തി പാൽകാച്ചി, ഉറപകർന്ന്, കലക്കിഎടുത്ത വെണ്ണ കൊടുക്കുക; സർവ്വജ്വരഹരം.

### മലബന്ധത്തിന്ന്

വയർ വീക്കവും വയറുവന്നു പോകായ്കയും ഉണ്ടാകുമ്പോൾ ആവണക്കിൻവേരരച്ചു വെണ്ണയിൽ കൊടുക്കുക.

### അതിസാരത്തിന്ന്

വഴുതിനക്കുരുപോലെയെങ്കിലും പച്ചനിറമായിട്ടെങ്കിലും പോകുന്നതിന്ന് കടുക അരച്ചു വെണ്ണയിൽ കൊടുക്കുക; എന്നാലിളകിപ്പോം. പിറേറന്നാൾ ചുണ്ടവേരരച്ചു വെണ്ണയിൽ കൊടുക്കുക; കൊടിത്തൂവവേര് വെണ്ണയിൽ കൊടുക്കുക. ഇതു കിടാങ്ങൾക്കു പോക്കിനു നല്ലതു.

## മൂത്രം പോകാതിരുന്നാൽ

മൂത്രം പോകാതെ വയർ വീക്കിൽ, വെള്ളരിപ്പഴത്തിൻനീർ വയററത്തു തലോടുക. അന്നീരിലതിന്റെ കുരുവരച്ചു കടയുംകൂട്ടി വയററത്തു തേക്കുക. മൂത്രം വീഴും.

(കിടാങ്ങൾക്കു യാതൊന്നു കൂട്ടിനും കൊടുക്കുന്ന മരുന്നു വെണ്ണ കൂട്ടിവേണം കൊടുക്കുവാൻ.)

## വിസർപ്പത്തിന്ന്

ചുവന്ന് അവിടവിടെയെങ്കിലും ഒരേടത്തുതന്നെ എങ്കിലും പരക്കുന്നതിന്ന് പേരില്ലാത്ത മരുന്നു കറുകനീരും മുത്തിൾനീരുംകൂടി വിഴ്ത്തി അരച്ചു തേക്കുക. അതുതന്നെ നെയ്യിൽ ചാലിച്ചു കൊടുക്കയും നന്ന്.

അഛിക്കരപ്പൻ ഉണ്ടായാൽ ശതധൌതം തേക്കുന്നതു പ്രധാനം. കറുക കുത്തിപ്പിഴിഞ്ഞ നീരിൽ വെണ്ണ ചാലിച്ചു തേക്കുക; തലയിൽ വെണ്ണയിടുക. പച്ചവെള്ളം തട്ടരുത്. നെല്ലിക്ക കഷായംകൊണ്ടു കുളിപ്പിക്കുക. അകവളപ്പനാകുന്നതു് അഗ്നിവിസർപ്പം. അതിന്ന് അതിന്റെ ചികിത്സ നിരൂപിച്ചു പ്രവൃത്തിക്കുക.

എള്ളും കറുകനാക്കും പച്ചപ്പാലിലരച്ചു തേക്കുക.

## കിടാങ്ങൾക്കു മണ്ഡലാകാരേണ ഉണ്ടാകുന്നതിന്ന്

എള്ളും കറുകനാക്കും നല്ല കാഞ്ഞിരത്തളിരും മുത്തിളും തുത്തിയും പാലിലരച്ചു തേക്കുക. പാൽപാടയും കാവിമണ്ണുമായരച്ചു വെണ്ണ കൂട്ടി തേക്കുക.

## കുരുവിന്ന്

കറുകനാക്ക്, എള്ള്, തിരുതാളി, തുമ്പപ്പൂവ് ഇവ പച്ചപ്പാലിലരച്ചു വെണ്ണകൂട്ടി തേക്കുക.

## ദീപനം

ജീരകമരച്ച് നെയ്യിൽ കൊടുക്കുക; അഗ്നിവർദ്ധനം.

(ചെറുപിള്ള മലകെട്ട് ശിഥിലീകൃതമാകുവാൻ വയമ്പു കാച്ചു വെള്ളത്തിലരച്ചിട്ടും തേക്കുക)

### ആറുമാസം തികഞ്ഞ കിടാങ്ങൾക്ക മലബന്ധത്തിന്ന്

കമ്പിപ്പാലവേരിന്മേൽതൊലി കാച്ചുവെള്ളത്തിലരച്ചു വയററത്തു തേക്കുക. ചോറൂണു കഴിഞ്ഞ കിടാങ്ങൾക്ക മലംപോം. കാടിവെള്ളത്തിൽ കന്നിക്കുരു അരച്ചിട്ടു നാഭിയിൽ പുരട്ടുക. വയറിളകും.

### പോക്കിന്നും ഛർദ്ദിക്കും

മുത്തങ്ങയും കുവളത്തിൻവേരുമരച്ചു മുലമേൽ തേച്ചു പാലു കൊടുത്താൽ "പോം കൃച്ഛ്രമോക്കാനവും ശിശോഃ"

ജീരകം മുലമേൽ തേച്ചുകൊടുത്താൽ പോക്കുമോക്കാനവും പോം

7 "വില്വമൂല ജലേ സിദ്ധം
ലാജമിശ്രം പയശ്ശിശോഃ
പിബേൽ ക്ഷീരേണ സംയുക്തം
ഛർദ്യതീസാരനാശനം"

കുവളത്തിൻവേർകൊണ്ടു അൾക്കഷായം കൊടുക്ക. ഛർദ്യതീസാരഹരം.

മുത്തങ്ങ, കടലാടി, കടുക, കുവളത്തിൻവേര്, ജീരകം, കരുമുത്തിൾ, ചുണ്ടവേര് ഇവ ചതച്ചിട്ടു കറന്നൊരു തെനെ കാച്ചി മാത്രയറിഞ്ഞു കൊടുക്കുക. പോക്കുമാറും.

8 "ചൂതശലാടുജ മൌഷധ മുസ്താ
കുവള്ളവേരൊട്ട ലാജ യവാഷാ
ജീരകമെന്നിവകൊണ്ടു ശൃതം വാ
പോക്കിന്നു ബാലനു നന്നു ഘൃതം വാ"

രാമച്ചം, ഞാറക്കുരുന്ന്, മാന്തളിർ, പേരാൽതളിർ ഇവകൊണ്ടു കഷായമാകിലുമാം. ഇവ ഇടിച്ചുപിഴിഞ്ഞ വെള്ളം തന്നെ തേനുംകൂട്ടി കുടിക്കിലുമാം.

### ബാലന്മാൎക്ക ജ്വരാദികൾക്ക്

9 തിപ്പലീ തേനുമായിട്ട്
മാത്രയാ ലിമ്പതശ്ശിശോഃ

ഗാത്രശോഷഹരം, കാസം
നാല്പതാം നാളിലില്ലയാം

ക്രുവളത്തിൻവേര് പാണമേലരച്ച് തേനിൽ കൊടുക്കുക. വെണ്ണയിലുമാം. കാസഹരം.

ചെറുവഴുതിനവേരുമീവണ്ണം ക്രുവളത്തിൻവേരു കഷായംവെച്ചു നീർവിഴ്ത്തിയ പാലുകാച്ചി കടഞ്ഞെടുത്ത വെണ്ണ ശ്വാസഹരം.

ഈവണ്ണം ചെറുപഞ്ചമൂലംകൊണ്ടുമാം. ഇതിൽ കൂട്ടീട്ടുമാം. കാസഹരം.

## വ്രണത്തിന്

കത്തുവുണ്ടായിട്ടെങ്കിലും അല്ലാതെ കണ്ടെങ്കിലും കിടാങ്ങൾക്കുണ്ടാകുന്ന പുണ്ണിന്—ശതധൌതം തേക്കുക. ഗോപാത്മജാദി കാച്ചിത്തലോടുക.

ദൂർവ്വാപപ്പടകങ്ങളിടിച്ചുപിഴിഞ്ഞു് എരട്ടിമധുരം കൽക്കമിട്ട് മൃദുപാകത്തിലരിച്ച നെയ്യ് വ്രണഹരം. ചിരങ്ങിനുമീവണ്ണംതന്നെ ശിശുക്കൾക്കു നന്ന്. എരട്ടിമധുരം വെണ്ണയിൽ ചാലിച്ചു തലോടുക. അത്തിത്തോലും ചന്ദനവുമീവണ്ണം.

## മെലിയുന്നതിന്

കറുകനീരിൽ വെണ്ണ ചാലിച്ചു കുഴമ്പാക്കി തേക്കുക. പനിക്കു നന്ന്. വിരിയത്തടിക്കും. ഇതിൽ ഉഴുന്നും അരക്കുംകൂടി പൊടിച്ചുകൂട്ടാം.

10 "അശ്വത്ഥപല്ലവ ക്വാഥേ
സിദ്ധം ക്ഷീരഞ്ച ജ്വത്തിജിൽ"

രാപ്പനിക്ക്—ഇതിട്ട പാൽക്കഞ്ഞിയും നന്ന്. ഇതുകൊണ്ടു കഷായവും നന്ന്.

11 "കട്ട്ഠുണ്ടീ ഇള ചീനാ
മരയാൽ പല്ലവാന്വിതം
സമുസ്താ പപ്പടം ക്വാഥം
പിബേൻ ബാലജ്വരം ജയേൽ"

## പനിക്ക് മേൽതേക്കവാൻ

അരയാൽക്കരുന്ന്, പാലയില, ചെറുപനിച്ചിയില, ചിററരത്ത് ഇവ ഇടിച്ചുപിഴിഞ്ഞു് നാലൊന്നു നെയ്യുംകൂട്ടി ചിക്കണപാകത്തിലരിച്ചു മേൽതേക്കുക. തലയിൽ വെണ്ണയിടുക.

അരയാൽകരുന്നും ചിററരത്തും ഇടിച്ചുപിഴിഞ്ഞതിൽ അരക്ക കഷായവും വീഴ്ത്തി, രാമച്ചം, കടുകരോഹിണി, ചുണ്ടവേരു്, ചന്ദനം, കുറുന്തോട്ടിവേരു് ഇവ കൽക്കമിട്ടു നാലൊന്നു നെയ്യും വീഴ്ത്തി കാച്ചി മേൽതേക്കയുമാം. ലാക്ഷാദിഎണ്ണ തന്നെയുമാം.

## കിടാങ്ങൾക്കു തുള്ളപ്പനിക്ക്

തുമ്പപ്പൂവിട്ടുണ്ടാക്കിയ കഞ്ഞി പാലുംവീഴ്ത്തി കുടിപ്പിക്ക.

## മൂത്രകൃച്ഛ്റത്തിന്നു്

12 ¹"ഏലാശതാവരീകാ ചൂർണ്ണം
ശിശോർദ്ദദ്യാന്മധുപ്ളുതം
മൂത്രകൃച്ഛ്റാപഹം തദ്വൽ
ക്ഷീരം ഗോക്ഷുര സാധിതം"

ഏലത്തരി, ഞെരിഞ്ഞിൽ ഇവ പൊടിച്ചു തേനിൽ സേവിക്ക. ബാലന്മാർക്കു മൂത്രകൃച്ഛ്റം ശമിക്കും.

ഞെരിഞ്ഞിലിട്ട പാൽ കുറുക്കി സേവിക്കയും നന്നു്.

ശതാവരി ഇടിച്ചുപിഴിഞ്ഞ നീരിൽ പഞ്ചസാരയുമിട്ടു കുറുക്കി ലേഹപാകത്തിൽ ഏലത്തരി, കറുഞ്ചീരകം, തിപ്പലി, ഞെരിഞ്ഞിൽ ഇവ പൊടിച്ചിട്ടിളക്കി വാങ്ങിവെച്ചു സേവിക്ക. മൂത്രകൃച്ഛ്റം ശമിക്കും.

13 "പ്രായഃ ക്ഷീരഘൃതാശിത്വാൽ
ബാലാനാം ശ്ലേഷ്മജാ ഗദാഃ"

1. "ശതാഹ്വാഫലചൂർണ്ണം തു ശിശോർദദ്യാന്മധുപ്ളുതം
മൂത്രകൃച്ഛ്റാപഹം, ക്ഷീരം പേയം തൻമൂലസാധിതം"
(സ. രോ. ചികിത്സാരത്നം)

14 "ശരീരം ചീക്ക നാറ്റുക
നേർത്തിട്ടുള്ളതിസാരവും
സ്തന്യദ്വേഷം ച ബാലാനാം
(പ)കരപ്പനിതു ലക്ഷണം"

15 "മുമ്പിൽച്ചൊന്നതൻമൂക്ക്
കുത്തിട്ടുള്ള രസം ശിരോഃ"
കൊട്ടുക വായിലെന്നാൽ പോം
വക്ത്രാന്തർവ്രണമാലകൾ"

പിന്നെ കഞ്ഞിള്ളുക്കിൽനീരും മോരുമായ് കൊടുക്ക. കൊഴലപോം

16 "കഞ്ഞിള്ളുക്കിൽ തഥാ നീലീ
കരുവേപ്പിതി തദ്രസേ
ചെജീരക നിശായഷ്ടീ
സിദ്ധം തൈലം കുടിച്ചീടിൽ

17 ശ്വാസരോധമെഴാ താനേ
കൊഴലാച പുറത്തു പോം
മറവും പപ്പേനാലുണ്ടായ്
മുറവും വ്യാധികളറവുപോം

18 ഏലുകനായക കല്ലൂവല്യം
പച്ചിലോദ്രനിശാരസേ
ചമക്കയെണ്ണ തേയ്ക്കിൽ പോം
പരപ്പൻ പാന്മരോ ƒ പി വാ

19 നീലീരസശ്രുതം നന്ന്
തൈലം തേക്ക പരപ്പനു""

വെളുത്ത തെച്ചിവേര്, ചിറ്റേമ്പിൻവേര് ഇവ പച്ചമോരിൽ കുടിക്ക.

വെളുത്തതിന്ന്—തൊറൽതോൽ പച്ചമോരിൽ കുടിയ്ക്ക. ചുവന്നതിന്ന്—നെല്ലിത്തോൽ. കറുത്തതിന്ന് രണ്ടുമായി കൊടുക്കുക.

## അന്തർവ്രണത്തിന്ന്

പച്ചമഞ്ഞൾ, പുളിയാരൽ, ഇത്താവ്, തെറ്റിവേര്, പിച്ചകപ്പൂവ്, കുവവേർ, പിച്ചകത്തില, കടുക്ക ഇവ കൽക്കമായി നെയ്യ് ചമയ്ക്കൂ.

20 "നെല്ലിക്ക തെച്ചിവേരിൻതോൽ
ദുസ്പർശം ചാജമോതകം
ജീരകം വേപ്പുതൻതോലും
കൂട്ടീടാമുദരവ്രണേ

21 പച്ചിലപ്പുത്രമാളാന-
യടി ചെറുപനച്ചിയും
ഇടിച്ചുചെകരിച്ചാറും
കരിക്കിൻവെള്ളവും തഥാ

22 കൂട്ടിച്ചമയ്ക്ക നന്നെണ്ണ
വയററിൽപുണ്ണു നാശനം"

മേൽ തേക്കയും കടിക്കയുമാം

23 ഉവ കത്തിപ്പിഴിഞ്ഞുള്ള
ജലേ വേമ്പാട മഞ്ഞളും
കല്ക്കമായ് വെന്ത തിലജം
വയററിൽപുൺവിനാശനം

ചെറുചെനച്ചിവേരിട്ട തണ്ണീർ കടിക്ക.

24 പൂക്കലാതൻരസേസിതം
യഷ്ടീജീരകകൽക്കിതം
വിധിനാ നൈ കടിച്ചീടിൽ
വയററിൽപുണ്ണിളച്ചിടും[1]

---

1. "വായിൽപുണ്ണു ശമിച്ചിടും" എന്ന് വേറെ ഗ്രന്ഥത്തിൽ പാഠം കാണുന്നു.

25 കടലാടിരസം തന്നിൽ
തെച്ചിവേർ തുവ മഞ്ഞളും
പാടയും വെററിലാഞെട്ടി
യഷ്ടിയും കൽക്കമിട്ടതിൽ

26 നെയ്യുവെന്തു കടിച്ചീടി-
ലുദരപ്പുൺ വിനാശനം

### ചോരപോക്കിന്നു്

ചന്ദനം, സഹസ്രവേധി ഇവ വെണ്ണയിൽ കൊടുക്ക. മുലമേൽ തേച്ചും കൊടുക്കാം.

### വായിൽപ്പുണ്ണിന്നു്

കാവി വെണ്ണയിൽ ചാലിച്ചു തേക്ക.

### തലയിൽ മുടിയുണ്ടാവാൻ

27 “ഗൈരികാഞ്ജനചൂർണ്ണേന
സംഘർഷ്യാഭ്യംഗമാചരൻ
തലയ്ക്കു മയിർവന്നീടും
കിടാങ്ങൾക്കണ്ണവുംകെട്ടും”

### മുലപ്പാൽ വർദ്ധിക്കുന്നതിന്നു്

മുലപ്പാൽതന്നെ തികത്തീടുന്നതിന്നു് ജീരകമരച്ചു നെയ്യും തേനുംകൂട്ടി ചാലിച്ചുകൊടുക്ക.

കൂവളത്തിൻവേര ചാണമേലരച്ചു ഈവണ്ണം കൊടുക്ക.

ചെറുവഴുതിനവേരും തിപ്പലിയുമരച്ചു ഈവണ്ണം കൊടുക്ക.

ജീരകമരച്ചു മോരിൽ തികത്തികൊടുക്ക. മുത്തിളും കൂട്ടീട്ടും കൊടുക്കാം. ദഹനമുണ്ടാകും. കരയും ശമിക്കും.

### കലപ്പാമ്പിന്നു്

കലപ്പാമ്പുണ്ടായി വയറു വീങ്ങുകിൽ തുളസിവേർമേൽ തൊലി, കാട്ടുതിപ്പലിവേരു്, മുരിങ്ങത്തൊലി ഇവ ചതച്ചിട്ടു മോർക്കഞ്ഞിവെച്ചു

വാങ്ങുമ്പോൾ കറന്നെടുത്ത തേങ്ങാപ്പാലും വീഴ്ത്തി കൊടുക്ക. പിന്നെ വിഴാലരി കൊടുക്ക. ത്രികോല്പക്കൊന്നകൊണ്ടുള്ള കഷായത്തിൽ ചെറുതേക്കവേർ തല്ലിയിട്ട് പാർക്കഞ്ഞി തേങ്ങാപ്പാലും വീഴ്ത്തി കുടിക്ക. മരുന്നുകൾ വയസ്സിന്നു തക്കവണ്ണം ഏറക്കുറയെ കണ്ടുകൊൾക.

### മൂത്രരോഗത്തിന്ന്

മൂത്രദ്വാരത്തിൽനിന്നു അരിച്ചാന്തുപോലെ വീഴുകിൽ ചെറുപൂളയും ഞെരിഞ്ഞിലുമിട്ട കഞ്ഞി. ഓരോന്നുകൊണ്ടും നിലപ്പനകിഴങ്ങിട്ട് നെയ്യുരുക്കി കൂട്ടുക. കരുവിക്കിഴങ്ങും കൂട്ടാം. പാൽവീഴ്ത്തിയുമാം കഞ്ഞി.

### പനിക്കും മെലിവിന്നും

പനിക്കയും മെലികയുമുണ്ടെങ്കിൽ മലർക്കഴമ്പു തേക്ക.

ചെറുതേക്ക തേനിലരച്ചു കൊടുക്ക. ഏക്കിട്ടും പോം.

തവിഴാമവേർ തേനിലരച്ചു കൊടുക്ക. ശമിക്കും.

### അതിസാരത്തിന്ന്

കൂവളത്തിൻവേരും ഞാറവേരും കൊടിത്തൂവ്വവേരും ഇവയുടെ തൊലികൊണ്ട് കഷായം. ബാലാതിസാരശമനം.

ഇതി ബാലചികിത്സാധികാരഃ

## പാണ്ഡുരോഗത്തിന്

### മുക്കടിക മരുന്ന്

ചങ്ങലംപരണ്ട, കരുമുത്തിൽ, മാങ്ങയണ്ടി, തെച്ചിവേരിന്മേൽ തോൽ, ഞാറവേരുമ്മേൽതൊലി, പൂവാങ്കുറുന്തല, വിഷ്ണുക്രാന്തി, ചുക്ക്, പഴമുളക്, ജീരകം, കൊട്ടവേലികിഴങ്ങ്, തവിഴാമവേര് ഇവ സമം കഞ്ഞുണ്ണിവെള്ളത്തിലരച്ചു ഇരുമ്പിന്മേൽ പരത്തി ഉണക്കി രണ്ടാമതു ചെറുനാരങ്ങവെള്ളത്തിലരച്ചു് ഇരുമ്പിന്മേൽ പരത്തി ഉണക്കിവെക്ക. അവിറ്റാൽ ഒരു ഴഞ്ചു് എടുത്തു പൊടിച്ച്, മുഴക്ക മോരിൽ കലക്കി തിളപ്പിച്ചു കൊടുക്ക. ഉടനെ ഉണ്ണ. പാണ്ഡു ശമിക്കും.

28 [1]പുരാണകിട്ടം തവിഴാമ മുത്തിളും
കരിന്തകാളി തില മഗ്നി ഭൃംഗിയും
ഇലന്തപത്രം കടു ദീപ്യ സൈന്ധവം
തഥൈവ ചുക്കെന്നിവ കൂട്ടിയാദരാൽ

29 അരച്ചു മോരിൽ പുലരിൽ കുടിച്ചാ-
ലിളച്ചുപോം കാമില പാണ്ഡുരോഗം

### ചുണങ്ങിന്നു്

പാഷാണവും ചന്ദനവുംകൂട്ടി ചുണങ്ങിന്ന തിരുമ്പുക.

30 [2]പഴുത്തപേരാലില ചന്ദനം വചാ
നിശാച ഗോരോചന കൊട്ടമെന്നിവ
മുഖാംബുജേ പാലിലരച്ചു തേച്ചാൽ
ചുണങ്ങു കാരെൾ കരുമങ്ങളൊഴിഞ്ഞുപോം

(ചുണ്ണാമ്പു്) നൂറും ശർക്കരയുംകൂട്ടിത്തേക്കണം.

### കുഴിനഖത്തിന്നു്

31 മനയോല പൊടിച്ചിട്ടു്
നാരങ്ങാനീരിലും തഥാ
ഉപ്പുനീരിൽ കടുക്കായും
തേച്ചാൽ പാഴ്നഖമില്ലയാം

---

1. ഇതു "മഞ്ജരി"യിലെ യോഗംതന്നെ.
മണ്ഡൂരമെല്ലാം തവിഴാമ മുത്തിളും
കരിന്തകാളി പുനരഗ്നിഭൃംഗിയും. എന്നാണു് "മഞ്ജരി"യിലെ പാഠം.

2. ഈ യോഗം "ചികിത്സാമഞ്ജരി"യിലും കാണാം. കയ്ക്കുളങ്ങര രാമവാരിയരുടെ "ആരോഗ്യകല്പദ്രുമത്തിൽ ഇതു സംസ്കൃതത്തിൽ തർജ്ജിമചെയ്തു ചേർത്തിരിക്കുന്നതു കാൺക.

"പക്വന്യഗ്രോധ പത്രാഗ്രം-
രജനീ കുഷ്ഠചന്ദനൈഃ
സരോചനൈഃ പയഃപിഷ്ടൈ്യ
സ്തഥാവാ കാരയേത തത്" (ആ. ക. വ്യംഗചികിത്സ)

32 മഞ്ഞളും മുളക വെള്ള മുള്ളിയും
മാഞ്ചിയും മധുക തിന്ത്രിണികവും
എള്ളെണ്ണയിലരച്ചു പൂചിനാൽ
ക്രൂരവാണിയമൊഴിഞ്ഞു പോയിടും

33 ശതാഹ്വാ കുഷ്ഠമരിച
തിപ്പലീ മാഷസൈന്ധവൈഃ
വർത്തിഃ കരാംഗുഷ്ഠസമാ-
ധാര്യാ യോനിവിനാശിനീ ?

## വിഷത്തിന്ന്

34 മുശത്ത ജടാ നാഗിനീടി ച
മോരടഞ്ച നിലപ്പന
ഗാരുഡീ പൃശ്നിലാക്ഷാ ച
കണ്ടാളുഗമവിത്പ്പൊരി

35 ഇമ്മരുന്നുകളാശേഷ്യം
വിഷത്തിന്ന വിലേപനം
പേ നാ കടിച്ചതിന്നേററം
കൊള്ളാം താനും വിശേഷതഃ

36 ഹിംഗുനാ ഹരിതാലേന
മാതുലുംഗ രസേന ച
ലേപാഞ്ജനാഭ്യാം ഗുളികാ
പരമം വൃശ്ചികാപഹാ

37 അർക്കസ്യ ദുഗ്ദ്ധേന ശിരീഷബീജം
ത്രിർഭാവിതം പിപ്പലിചൂർണ്ണമിശ്രം
ഏഷോ ഗദോഹന്തിവിഷാണി കീട-
ഭുജംഗലൂതോന്ദുര വൃശ്ചികാനാം

38 ലോദ്ധ്രസൈന്ധവ കുഷ്ഠൈസ്തു
ജാതീകട്മളയോജിതൈഃ
സക്ഷൌദ്രമരിചൈഃ ചൂർണ്ണഃ
ലേപോ ലൂതാവിഷാപഹഃ

39 അംഗാരധൂപമഞ്ജിഷ്ഠാ
രജനീ ലവണോത്തമൈഃ
ലേപോ ജയത്യാഖുവിഷം
കർണ്ണികായാശ്ചപാതനഃ

40 തിലഗുൾഗുലു ദൂർവ്വാണാം
ഡാഡിമസ്യ ഗുഡസ്യ ച
കല്ക്കോ മൂത്ര മ്മൂത്രൈർല്ലേപാൽ
ശ്വാദംശവിഷജിൽ പരം

41 മരിചം ഹിംഗു വിശ്വഞ്ച
ഭൃംഗരാജസമന്വിതം
വഷ്ട്വാ സംപേഷ്യ ലേപാദ്വൈദ്യ-
മ്മണ്ഡൂകോത്ഥവിഷം ഹരേൽ

42 മരിചം ലവണം വിശ്വം
ഹിംഗു സൈന്ധവസംയുതം
വഷ്ട്വാ സംപേഷ്യ ലേപാദ്വൈദ്യ-
മ്മാത്സ്യകം വിഷനാശനം

43 കാരവല്യാസ്തു മൂലായാഃ
കന്ദം നീലീശിഫാന്വിതം
വഷ്ട്വാ സംപേഷ്യ ലേപാദ്വൈദ്യ
സ്സൃഗാലസ്യ വിഷം ഹരേൽ

44 ഭൃംഗരാജസ്യ തക്കാഷ്ട്വാഃ
സ്വരസം ഹിംഗുസംയുതം
ലേപാദ്വൈദ്യ ഗ്ഗരളം ഹന്യാത്
മാർജ്ജാരസ്യ വിശേഷതഃ

45 വചാം ഭൂതീയ? കന്ദം ച
തണ്ഡുലീയം ച നീലികാം
ലേപാദ്വൈദ്യഃ പയസാ സദ്യോ
വിഷം മാനുഷജം ഹരേ

46 ലവണം ഹിംഗുസംയുക്തം
സ ലോമശം സമ്പാനിതം

വസ്ത്രാ? സംപിഷ്യ ലേപാദ്യൈ
ഹരേന്മകരജം വിഷം

47 കടുത്രയം ച സിന്ധുത്ഥം
ഗൃഹധൂമ സമന്വിതം
വസ്ത്രാ സംപിഷ്യ ലേപാദ്യൈർ-
ഗോധാദന്തവിഷം ഹരേൽ

48 അഭ്യംഗമാചരേന്നിത്യം
സ ജരാശ്രമവാതഹാ
ദൃഷ്ടിപ്രസാദപുഷ്ട്യായുഃ-
സ്വപ്നസുത്വക്ത്വദാർഢ്യകൃൽ

### വൃഷ്യം

49 നല്ലോരു ചന്ദനവുമപ്പനിനീരുമായി
ചാലിച്ചു വക്ഷസി തണുപ്പയിടുന്നതാകിൽ
വൃഷ്യങ്ങൾ മറ്റുപലവും പുനരെന്തിനാവൂ
വിദഗ്ദ്ധജ്ഞനാ ദൃഢതയാ ഭവതാൽ സദാനു

### വായുക്ഷോഭത്തിന്

50 കൊടിയാവണക്ക കത്തി-
ച്ചുരത്തണ്ടും തഥൈവ ച
പിഴിഞ്ഞനീരിൽ നൈ കാച്ച്യാൽ
വായുക്ഷോഭത്തിനുത്തമം

### ശ്വാസത്തിന്

51 കൊട്ടം ചുണ്ട കഷായത്തിൽ
പക്വം ശ്വാസഹരം ഘൃതം

### രക്തപിത്തത്തിന് വൃഷഘൃതം

52 സമൂലമസ്തകം ക്ഷുണ്ണം
വൃഷമഷ്ടഗുണേ / ംഭസി
പക്ത്വാഷ്ടാംശാവശേഷേണ
ഘൃതം തേന വിപാചയേൽ

53 തൽപുഷ്പഗർഭം തൽപീതം
സക്ഷൌദ്രം പിത്തശോണിതം
പിത്തജ്വരജശ്വാസ
കാസഹൃദ്രോഗകാമിലാഃ

54 തിമിരഭ്രമവീസർപ്പ
സ്വരസാദാംശ്ച നാശയേൽ

## തൃഷ്ണയ്ക്ക്

55 സഹസ്രപത്ര സംസിദ്ധം
ഘൃതം തൃഷ്ണാഹരം പരം

## അശ്വഗന്ധാദി ഘൃതം

56 അശ്വഗന്ധാ പലശതം
ബലാഗോക്ഷുരകസ്യ ച
പുനർന്നവസ്യാപി പൃഥക്
പലാനി ദശ കല്പയേൽ

57 ശതാവരീ നാഗബലാ
ഉള്ളചീയവമാഷയോഃ
യഷ്ട്യാഃ പഞ്ചപലാന്യേവം
പൃഥഗേഷാം സമാഹരേൽ

58 ഷൾത്രിംശത് മാനിതേതോയേ
ഷഡംശപരിശേഷിതേ
പചേ ദ്വിമാനികം സർപ്പിഃ
പയസാ ദ്വിഗുണേന ച

59 പിഷ്ടാനി കാഞ്ചികാണ്യേവ
മദ്യാദേതാനിപണ്ഡിതഃ
ത്രിജാതകം ത്രികടുകം
രാസ്നായാ മധുകസ്യ ച

60 സമംഗാശീരയോശ്ചാപി
ക്ഷീരശുക്ലാജമോദയോഃ

ജീരകസ്യ ച മൃദ്വീകാ
മഞ്ജിഷ്ഠാ ഹിംഗു സൈന്ധവം[1]

61 ഏവം ചൈവ സമാവാപ്യ
ശനൈർമൃദ്വഗ്നിനാ പചേൽ
ശ്രുതേ ഗുളേന സമേർദ്യ
[2]ഘൃതാർദ്ധേന നിധാപയേൽ

62 ഘൃതസർപ്പി മഹാവീര്യം
നരാണാമമൃതോപമം
ഏകാദശാനി രൂപാണി
ക്ഷയംചൈവ വ്യപോഹതി

63 വാതശോണിത മാനാഹം
സുപ്തവാതം ച ശ്ലീപദം
ശിരോഹർഷം വാതഗുല്മ
മുന്മാദാനാം ച നാശനം

64 ഊരുസ്തംഭ ശിരോരോഗേ
രക്തപിത്തേ ഹലീമകേ
പുരാണ ജ്വരദാഹേ ച
സർപ്പിരേതദനുത്തമം

65 ഖലിതം പലിതം ചൈവ
തഥാ വന്ധ്യാവലേകം
അശ്വഗന്ധാദികം സർപ്പിഃ
കൃശബൃംഹണമുത്തമം

## ഗർഭചികിൽസ

ഗർഭമുണ്ടായാൽ കരുന്തോട്ടിവേരിട്ട പാലും വീഴ്ത്തി കഞ്ഞിവെച്ചു കുടിക്ക. ഗർഭം നില്ക്കും. വെണ്ണ സേവിക്ക. ചെറുപഞ്ചമൂലംകൊണ്ടു പാൽക്കൂട്ടി കഷായം കുടിക്ക.

1. "മഞ്ജിഷ്ഠോശീര സൈന്ധവൈഃ" എന്നു് പാഠാന്തരം.
2. "ഘൃതം ധാന്യേ നിധാപയേൽ" എന്നും പാഠം കാണുന്നു.

## ഗർഭിണിക്ക് വയററുനോവിന്

ഗർഭത്തിങ്കൽ വയറനോവു്, വയററിൽ കുത്തുക ഇവയുണ്ടായാൽ കുറുന്തോട്ടിവേരു്, അടപതിയൻകിഴങ്ങു്, നന്നാറികിഴങ്ങു്, രാമച്ചം, ചെങ്ങഴനീർക്കിഴങ്ങു് ഇവ പാൽകൂട്ടി കഷായംവെച്ചു് പഞ്ചസാര മേല്പൊടിയായി സേവിക്ക. ഗർഭശ്ശൂല ശമിക്കും.

## പനിക്ക്

ഗർഭിണിക്ക പനിയുണ്ടാകിൽ ലാക്ഷാദി എണ്ണ തേക്ക. ക്ഷീരബല എണ്ണ തേക്ക. പാൽക്കഴമ്പു സേവിക്ക.

ഗർഭിണിക്ക ഛർദ്ദിയുണ്ടാകിൽ—വില്വാദി കഷായം പഞ്ചസാര മേല്പൊടിയായി സേവിക്ക.

ഗർഭിണിക്ക് അതിസാരമുണ്ടാകിൽ—പാടക്കിഴങ്ങു്, കൊടിത്തൂവ്വവേരു്, മൂവിലവേരു്, കൂവളത്തിൻവേരു്, മുത്തങ്ങ, ഇരുവേലി, ചുക്കു് ഇവ കഷായം വെച്ചു സേവിക്ക.

കുറുന്തോട്ടിവേരു്, ചുണ്ടവേരു്, രാമച്ചം ഇവ കല്ക്കമിട്ട നെയ്യും കൂട്ടി എണ്ണ കാച്ചിത്തേക്ക. ഗർഭിണിയുടെ പനി ശമിക്കും.

പാലയില, അരയാലില, ചെറുപനിച്ചിയില ചിററമൃതു് ഇവ ഇടിച്ചുപിഴിഞ്ഞു എണ്ണകാച്ചിത്തേക്കയുമാം.

## ശോഫത്തിന്

തവിഴാമവേരു് ഇടിച്ചുപിഴിഞ്ഞു് എണ്ണയുംകൂട്ടി തവിഴാമവേരു് കല്ക്കമിട്ട എണ്ണ കാച്ചിത്തേക്ക. ഗർഭിണിയുടെ ശോഫം ശമിക്കും.

എട്ടാംമാസം പിറന്നാൽ കുറുന്തോട്ടിവേരിട്ട പാലും വീഴ്ത്തി കഞ്ഞിവെച്ചു കുടിക്ക.

## വയറിളക്കുവാൻ

എരട്ടിമധുരം, ത്രിഫല, ത്രികോല്പക്കൊന്ന, മുന്തിരിങ്ങാപ്പഴം, കരിമ്പു്, ആവണക്കിൻവേരു് ഇവകൊണ്ടു കഷായം കുടിക്ക. വിരേചനം വരും ഗർഭിണിക്കു്.

ഒമ്പതാംതിങ്ങളിലും പത്താംതിങ്ങളിലും ചെറുപൂളവേരിട്ടു് ഉരിപാലുംവീഴ്ത്തി കഞ്ഞിയുണ്ടാക്കി കുടിക്ക.

നൊങ്ങണമ്പുല്ല് ഇടിച്ചുപിഴിഞ്ഞു് എണ്ണകാച്ചി വയററത്തും പിന്നിലും തലോടുക.

വശള, കരുന്തോട്ടി, നൊങ്ങണമ്പുല്ല്, തുമ്പ, ഉറമാമ്പഴം തിരുതാളി ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണതാൻ നെയ്താൻ കാച്ചി സേവിക്ക. പ്രകൃതിക്ക തക്കവണ്ണം വൈഷമ്യം കൂടാതെ പ്രസവിക്കും.

പിന്നെ നോവു തുടങ്ങിയാൽ പാടയില ഇടിഞ്ഞുപിഴിഞ്ഞ എണ്ണയിൽ സേവിക്ക. ചെറുപൂളവേരിട്ട പാലും വിഴ്ത്തി കഞ്ഞിവെച്ചു കുടിക്ക. പിന്നെ തല കണ്ടാൽ വെരകിൻവേർമേൽതൊലി അരച്ചെണ്ണയിൽ സേവിക്ക. വിരിയ പ്രസവിക്കും.

വിഷ്ണുക്രാന്തി പിഴിഞ്ഞെണ്ണയിൽ സേവിക്ക. തലനീളി പിഴിഞ്ഞെണ്ണയിൽ സേവിക്ക. വിരിയ പ്രസവിക്കും.

പുത്രഞ്ചാരി എണ്ണയിൽ, പൂവാങ്കുറുന്തല എണ്ണയിൽ ഇവ തല കണ്ടാൽ സേവിക്ക. വിരിയ പ്രസവിക്കും.

ഇന്തുപ്പ്, ചുക്ക്, ചെറുതേക്ക്, എരട്ടിമധുരം ഇവ സമം കാടിയിലരച്ചു പാലിൽ സേവിക്ക. ചത്തപിള്ള പിറക്കും.

പിന്നെ ചത്താൽ മറുപിള്ള പിറക്കാഞ്ഞാൽ ചുകന്ന ചെറുകടലാടി അരച്ചെണ്ണയിൽ സേവിക്ക. നിലമ്പരണ്ട അരച്ചെണ്ണയിൽ. മുരിക്കിൻതൊലി പിഴിഞ്ഞെണ്ണയിൽ. നവിരക്കിഴി വയററത്തും മുതുകത്തും കാച്ചുക. മറുപിള്ള പിറക്കും.

പെററു കളിച്ചു വന്നാൽ ജീരകം പൊടിച്ചു നെയ്യിൽ നക്കുക. മൂന്നുദിവസം. വേവു പോം.

നെല്ലിക്ക കൂട്ടി ഷഡംഗകഷായം കുടിക്ക. വേവു പോം.

### ഗുന്മം രോഗത്തിന്നു്

പുടയാവു വാട്ടിപ്പിഴിഞ്ഞ മോരിൽ സേവിക്ക. ഇന്തുപ്പ്, തികടു, ചവർക്കാരം ഇവ പൊടിച്ചു മോരിൽ സേവിക്ക. ഗുന്മനോവു പോം.

### പ്രമേഹത്തിന്നു് കഷായം

66 ത്രിഫലാവേണപത്രാബ്ദ-
പാഠാ കഥാഃ സമാക്ഷികഃ
കഷായോനിരിവാംഭോധിം
ബഹുമൂത്രം ച ശോഷയേൽ

പൊരുൾ—ത്രിഫല, മുളയിലത്തണ്ട്, പാടക്കിഴങ്ങ് ഇവ കഷായം. തേൻ മേമ്പൊടി. പ്രമേഹംകൊണ്ടു മെലിയുന്നതു ശമിക്കും.

## പനിക്ക് സിദ്ധൌഷധങ്ങൾ

ജ്വരത്തിന്—നാല്പാമരം, പൂവാങ്കുറുന്തല, ചാണകവരട, എരിക്കിഴങ്ങ്, ഒരു പച്ചിലപ്പാമ്പുംകൂടെ ഭസ്മമാക്കി പനി വരുമ്പോൾ തേക്കുക.

മണമാട്ടിത്തവളയും ഈരവണ്ണം. തകരയരിനീരും എണ്ണയുമായി കുടിക്കുക.

കൂവ, ഞെട്ടാഞെട്ടങ്ങ്, കറുക, അരയാലില ഇവ പിഴിഞ്ഞ നീരും എണ്ണയുമായ് നസ്യം.

അഗസ്തിപ്പൂവും എണ്ണയും നസ്യം. മഞ്ഞളും നൂറും കൂട്ടിക്കലക്കി പനി വരുമ്പോൾ കുടിക്കുക. ശേഷം ചുവക്കുമിതെ കളക. വെള്ളിലപ്പഞ്ചാംഗവും ചുക്കും കഷായം രാത്രി കുടിക്കുക.

ചന്ദനവും മെഴുകും ചൽക്കമായി മുലപ്പാൽതാൻ നീർതാൻ വിതിയരച്ചു ചതുർഗ്ഗുണതക്രേ തൈലം ജ്വരഘ്നം.

തരിച്ചപ്പയുടെ തണ്ടും നെയ്യുമായി പുകയ്ക്കുക. പനിയപ്പോഴേ വിടും.

ധവളതുളസിയും എണ്ണയുംകൂടെ പുകയ്ക്കുക. മാർജ്ജാരപുരീഷവും എണ്ണയും നെയ്യുംകൂട്ടിപ്പുകയ്ക്കുക. മൂന്നാളിൽ പനി മാറുന്നു.

ഭൃംഗരാജസ്യമൂലം പുരുഷസ്യ ദക്ഷിണഹസ്തേ
സ്ത്രീയോ വാമഹസ്തേ ബന്ധനാത് ജ്വരനാശനം

നീർമാതളം, പാമ്പിൻതോലി, തലമയിർ, മുളന്തൊലി, പൂച്ചഎല്ല്, പുലിത്തോൽ, മനോല, വയമ്പ്, പടവലം, ഉത്താവ, ഉമ്മത്ത്, ഗുൽഗുലു, ചെഞ്ചിലിയും ഇവ നെയ്യിൽ നനച്ച് പുകയ്ക്കുക. കുഴൽവഴി പുകവെക്കുക. മാറാത്ത പനി ശമിക്കും. മൂന്നാളിൽ ശമിക്കും.

ഇരഞ്ഞാച്ചാറും തേനും എണ്ണയും തിപ്പലി മേമ്പൊടിയായി കുടിക്കുക. കൈപ്പുനുള്ളി തലക്കൽ വെക്കുക. പിറേറന്നാൾ പനിക്കിൽ നസ്യം ചെയ്ക.

നൊച്ചിത്തോലും വയമ്പുമരച്ചു മുലപ്പാലിൽ കലക്കി മേൽതേക്കുക

പല്ല് പഴപ്പിലായിലയിൽ പൊതിഞ്ഞു കഴുത്തിൽ കെട്ടുക. കെട്ടപ്പെട്ട പനിതീരും.

## പിത്തത്തിന്നു് കുത്തിക്ക മരുന്നു്

കൊട്ടത്തൂവ്വവേരു്, തവിഴാമവേരു്, തെച്ചിവേരു്, ചുക്കു്, ഇവ ചതച്ച പാലിൽക്കൂട്ടി വെന്തു്, മരുന്നൊട്ടൊത്ത കല്ലത്തു് അരിയിട്ടുവെന്തു് ആറിയാൽ കുടിക്ക.

തെച്ചിവേരു്, ചെറുപൂളവേരു്, പൂവ്വാങ്കുറുന്തലവേരു്, കൊടിത്തൂവവേരു്, ചെറുവഴുതിനവേരു്, ചുക്കു്, തവിഴാമവേരു് ഇവയുമിവണ്ണം കണ്ടുകൊൾക.

നിലമ്പരണ്ട, ചെറുനാരങ്ങ, കാട്ടതിപ്പലിവേരു്, മാങ്ങനാറി, തവിഴാമ, ഇഞ്ചി, ജീരകം, കീഴാർനെല്ലി ഇവ മുക്കഴഞ്ചായു്ക്കൊണ്ടു നാഴി കരിമ്പുനീരിൽ വററിച്ചു മോർവിഴ്ത്തിയരച്ചു മൂഴക്ക മോരിൽ കുറുക്കി പാതിയാക്കി ഉഷസ്സിൽ കുടിക്ക. പിത്തം ശമിക്കും. മോരിൽ പുഴുങ്ങിട്ടുമാം. അയമോതകം കൂട്ടിട്ടുമാം.

കടുക്, കയ്യുന്നി, അത്തിയില, നറുനീണ്ടി, തവിഴാമ ഇവ മോരിലരച്ചു കുറുക്കി സേവിക്ക. ഇതുതന്നെ പൊടിച്ചിട്ടു ഒരു കഴഞ്ചു പൊടി മോരിൽ സേവിക്കിലുമാം. പിത്തം ശമിക്കും. വികത്തിന്നും നന്നു്.

കൊട്ടവേലി പുരാണകിട്ടക്കല്ലു്, എള്ളു്, ചുക്കു്, കയ്യുന്നി ഇവ മോരിലരച്ചു കുറുക്കി സേവിക്ക.

## പാണ്ഡുവിനു്

* തൊററൽവേരിന്മേൽത്തോൽ നാരങ്ങനീർ വീഴ്ത്തി അരച്ചു് ഇരിമ്പിൻമേൽ തേച്ചു പിറേറന്നാൾ എത്രിടെ മോരിൽ കലക്കി കുടിക്ക.

നിലമ്പരണ്ട, താർതാവൽ, കീഴാർനെല്ലി ഇവ മോരിൽപ്പുഴുങ്ങി അരച്ചു് മോരിൽ കലക്കി കുറുക്കി കുടിക്ക. കാമിലയൊഴിയും.

---

* "തൊററൽമൂലമരച്ചിട്ടു
നാരങ്ങാനീരിലഞ്ജസാ
ഇരുമ്പിൽത്തേച്ചുണക്കിട്ടു്
യാവൽക്കൃഷ്ണത്വമാവ്രജേൽ
പിന്നെ മോററിൽ ഗുളേ വാപി
സേവിതം പാണ്ഡുസൂദനം" (ചികിത്സാരത്നം)

### വീക്കത്തിന്ന്

ഇഞ്ചിപ്പാലും മോരും കുടിക്ക. ശോഫഘ്നം.

പുത്തരി സമൂലംകൊണ്ടു ചുട്ടു വെണ്ണീറാക്കി ഈ ഭസ്മത്തിലിരട്ടി നവിരയരിയിൽ പാലും വീഴ്ത്തി അരച്ചു നെയ്യുംകൂട്ടി ഉൺക. വീക്കമൊഴിയും.

### "ഗോമൂത്രഹരീതകീ"

രണ്ടു ഇടങ്ങഴി ഗോമൂത്രം കടഞ്ഞു പതകളഞ്ഞു് ഇരുനാഴിയാക്കി അതിൽ നാല്പതു കടുക്ക (കുരുകളഞ്ഞു) ചതച്ചതും ഉരി മഞ്ഞളു ചതച്ചതുമിട്ടു് വായ്കെട്ടി മൂന്നുദിവസമിരുന്നിട്ടു് ഉഴക്കുഴക്ക സേവിക്ക. വീക്കമൊഴിയും. സദ്യഃ "ഗോമൂത്രഹരീതകീ" എന്നു പേരു്.

### ശോഫത്തിന്നു് വിരേചിപ്പിക്കുവാൻ

ഇഞ്ചി.........ഗോമൂത്രത്തിൽ പന്ത്രണ്ടു കടുക്ക കുരു കളഞ്ഞിട്ടു വെന്തു ഇരുനാഴിയാക്കി പിഴിഞ്ഞരിച്ചതിൽ ഒരു അടക്ക ഉരിച്ചോളം ചാണകവും കലക്കി......ലാവിലകളെളിപ്പാൽ പാല......ഞ്ഞു വീഴ്ത്തി നാഴി പാലും നാഴി നെയ്യുംവീഴ്ത്തി മുമ്പു് അഗ്നിമേൽ വെന്തു കുഴമ്പാകുമ്പോൾ വാങ്ങി അതു ഒന്നിൽ പകന്ന അതു ഏതിരവേ സേവിക്ക. വിരേചനം വരും, വീക്കവും പോം. മഹോദരം ശമിക്കും, മൂലരോഗത്തിന്നും ഗുല്മത്തിനും ഉന്മത്തിന്നും നന്നു്. വീക്കം സദ്യശ്ശമിക്കും. ഇതിന്നു ശമിയായ്കിൽ മരിപ്പതുമുണ്ടു്.

### ശംബരലോദ്ധ്രാദി തൈലം

67 ശംബരലോധ്രസ്വരസേ
തൈലാഢകം പയോദ്വിഗുണം
ചന്ദന കല്ക്കവിപാകം
തൈലം പിത്താനിലാപഹം വൃഷ്യം

പൊരുൾ—പാച്ചോററിയില തൊലിയും ഇടിച്ചുപിഴിഞ്ഞു് എണ്ണയ്ക്കു നാന്മടങ്ങുകൊണ്ടു ഇടങ്ങഴി എണ്ണയ്ക്കു നാന്മടങ്ങു പാലും വീഴ്ത്തി ചന്ദനം കല്ക്കമായി എണ്ണ വെന്തു തേക്ക മേൽക്കും തലയ്ക്കും. പിത്തവും വാതവും ശമിക്കും. വൃഷ്യമാകയുമുണ്ടു്. ശംബരലോദ്ധ്രാദിതൈലമെന്നു പേർ.

## പ്രപൌണ്ഡരീകതൈലം—നരയ്ക്ക്

68. പ്രപൌണ്ഡരീകം മധുകം
പിപ്പലീ രക്തചന്ദനൈഃ
ധാത്ര്യംബു സാധിതം തൈലം
നാവനം പലിതാപഹം

## ഗണ്ഡൂഷത്തിന്ന് തൈലം

69 മരിചൌഷധ നിർഗ്ഗുണ്ഡീ
ചിത്രകാൻ കാഞ്ചികേ പചേൽ
തൽകഷായേ നാളികേരസ്യ
തൈലം സർപ്പിശ്ച സാധയേൽ

70 ഹിംഗുത്രിജാതത്രികടു
ത്രിഫലാദാരുസൈന്ധവൈഃ
ജീരകദ്വയകർപ്പൂരം
യവാനീഭിസ്സുകല്ക്കിതൈഃ

71 തേനതൈലേന ഗണ്ഡൂഷം
മുഖരോഗ വിനാശനം

പൊരുൾ—മുളക്, ചുക്ക്, കരുനൊച്ചി, കൊടുവേലി ഇവ കാടിയിൽ കഷായംവെച്ചു നാലൊന്നുകൊണ്ടതിൽ തേങ്ങാനെയ്യും നെയ്യും സമംകൊണ്ടു കലക്കി കായം, ഏലം, ഏലവംഗം, പച്ചില, ചുക്ക്, മുളക്, തിപ്പലി, ത്രിഫല, ദേവതാരം, ഇന്തുപ്പ്, ജീരകം, കരിഞ്ജീരകം, കർപ്പൂരം, അയമോതകം ഇവ കല്ക്കമായരച്ചു കലക്കി വെന്തു വായ്ക്കൊള്ളുക. വായിലെ വ്യാധിയെല്ലാം ശമിക്കും.

## വായിൽ പുണ്ണിന്ന്

72 വിണ്ണോർമരം വച കൊഴുപ്പ മുഴത്തചുക്ക-
മെല്ലാമരച്ചതിലജത്തിൽ വെന്തമ്പി വായിൽ
കൊള്ളും നുണാ മണയിൽ നോവതിലുള്ള വീക്ക-
മെല്ലാം കെടും വായുളവായ പുണ്ണും

### പഞ്ചാർക്കതൈലം

73 (a) ക്ഷീരേരണ്ഡഫലപല്ലവമൂലപൃതൈശ്ച
ശതാഹ്വാത്വഗേലനതസപ്തചോരകൈശ്ച
കുഷ്ഠേനചാപി സരളേന വിപകപക്വതൽ
പഞ്ചാർക്കതൈലം വിനിഹന്തി വാതം

പൊരുൾ—എരുക്ക സമൂലംകൊണ്ടു കഷായം. ഇലവംഗം, ഏലത്തരി, തകരം, ചെറുകട്ക്, കച്ചൂരം, കൊട്ടം, ചരളം ഇവ കല്ക്കമായി (പാലും വീഴ്ത്തി) എണ്ണ വെന്തു തേക്ക. വാതമെല്ലാം ശമിക്കും.

(b) അർക്കസ്യ പഞ്ചാവയവൈഃ
പ്രയുക്തൈഃ ക്വാഥ കല്കതഃ
സിദ്ധം ക്ഷീരസമംതൈലം
സർവ്വവാതപ്രഭഞ്ജനം

പൊരുൾ—എരുക്ക സമൂലംകൊണ്ടു കഷായം. തന്നാലെതന്നെ കൽക്കമിട്ടു എണ്ണയ്ക്കു സമം പാലും വീഴ്ത്തി വെന്തു തേക്ക. സർവ്വ വാതശമനം.

### പിത്തത്തിന്ന് നെയ്യ്

74 ദുരാലഭാമൂലശതേന സാധിതം
ഘൃതംപ്രസ്രുതേന ച തണ്ഡുലാംബുനാ
സലോധ്രകിഞ്ജല്ക്കമധൂകശാരിബാ-
സിതോല്പലം ലോഹിതപിത്തനാശനം

പൊരുൾ—അരി കഴുകിയ നീരിൽ തുലാം കൊടിത്തൂവകൊണ്ടു കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു അതിലഞ്ഞാഴി നൈ കലക്കി, പാച്ചോറ്റിത്തോൽ, താമരയല്ലി, ഇരിപ്പപ്പൂവ്, നറുനീണ്ടി ഇവ ഓരോന്നും പതിനാറിളു കഴഞ്ചു കല്ക്കംകൊണ്ടു പാകത്തിലരിച്ചു പഞ്ചസാര മേല്പൊടിയായി സേവിക്ക. പിത്തം ശമിക്കും.

### പ്രസവിച്ച സ്ത്രീകൾക്കു വയറ്റിൽ വേദനയ്ക്കും പുണ്ണിന്നും മറ്റും

പടവലം സമൂലംകൊണ്ടു പതിനാറുപലം പതിനാറുനാഴി നീരിൽ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു ഇടങ്ങാഴി എണ്ണ

വീഴ്ത്തി അതിൽ പടവലവേരു രണ്ടുപലം അരച്ചു കല്ക്കമിട്ടു നെയ്‌വെച്ചു സേവിക്ക. ഇററുപുഴി, അഴകിയ പുണ്ണ് ഇവ തീരും.

### അസൃഗ്ദരത്തിന്ന്

75 നിലപ്പനയുടെകന്ദം
കടകസ്യ ശിഫാസമം
കടിക്ക തണ്ഡുലോദേന
ശമിച്ചീടു മസൃഗ്ദരം

76 അവനിപ്പന മുസ്ലാ ച
തേനമായ് പരുകീടുക
അതിഘോരതരം സ്രാവം
മൂന്നാളിൽ ശമിച്ചുപോം

### ക്ഷയം, പനി, കാസ മുതലായവയ്ക്കു കഷായം

77 ശുണ്ഠ്യാ വേപ്പില തുമ്പവേർ പടവലം കയ്യുന്നിവേർ വെട്ടിയും
പൊന്നാവീരവു മാവണക്ക <u>കൊട്ടനെല്ലി</u> തഥാ പാചിതം
ക്വാഥോന്നാ കാസ ജ്വര ക്ഷയഹരം ശ്വാസാപഹം കേവലം
മെയ്യേ താനിഹ ഞങ്ങൾ പീനസഹരം ഹാരീതസമ്പൂജിതം

### കാസക്കു് ചുക്കിന്റെ പ്രയോഗം

ചുക്ക വട്ടത്തിൽ നറുക്കി, ഉപ്പരച്ചു തേച്ച്, കരിയാതെ കണ്ട് ചുട്ട് ഉപ്പു ചുരണ്ടിക്കളഞ്ഞു പൊടിച്ചു നാലഞ്ചു പണത്തൂക്കം തേനിൽ സേവിക്ക, കാസ ശമിക്കും.

### മൂക്കൊലിപ്പിന്ന്

78 കടുക്കാ മുളകും ചുക്കും
കണ്ടശർക്കരയെന്നിവ
പൊടിച്ചു മധുനാ നക്കിൽ
മൂക്കൊലിപ്പു ശമിച്ചുപോം

### കഫത്തിന്ന് തൈലം

79 കയ്യുന്നി ക്രുവളം വ്യാഘ്രീ
കഞ്ഞിക്കുരുക്കി പടോലവും

മുഖാൽപ്പീഢേ വാശാ ച
പൊന്നാവീരം തഥൈവ ച

80 ഏഷാം പത്രരസേ സിദ്ധം
തൈലം ഹന്തി കഫാമയം

### അരുചിക്ക്

81 ഉഷാതകത്തിട്ടുവെന്തതന്സ്ലി–
ന്നജാജികൃഷ്ണാധന ചുക്കമിപ്പൈ:
പൊടീകൃതൈതന്സ്ലൽ കബളം കവിൾക്കൊ–
ണ്ടുണ്ടാലുമുണ്ടാ മരുചിപ്രമോക്ഷം

82 ഇഞ്ചിമാതളജകേസരനീരം
തേനുമൊത്തു കവിൾക്കൊണ്ടു, പരാഗം
സിന്ധുജാതകണയോരപികൂട്ടി–
ട്ടാ f പിബേദിഹ മരോചകശാന്ത്യൈ

83 ഇഞ്ചിക്കഷായം മലരിൽ കടിച്ചാ–
ലിന്തുപ്പു തേനോടിഹ നാളമൂന്നാം
അരോചകം പോയ്കലും വിരഞ്ഞു്
ലഞ്ഞവള:ശിക്ഷിതകാമുകനാം

84 [1]മാതുലുംഗാർദ്രകേക്ഷൂണാം
രസം ഉളസമഞ്ചിതം
വെള്ളമ്പീ നല്പപാത്രത്തിൽ
കവിൾക്കൊൾക രുചിപ്രദം

85 ഏലാദിനല്ലൊന്നരുചിക്ക മുന്നം
.........പ്രാഭ്യഞ്ചേ തഥൈവ ചൂണ്ണം
ശ്രേയോ യവാന്യാദിരതീവ നന്ദ്
സർപ്പിസ്തഥൈവാർദ്രകതോയസിദ്ധം

---

1. ഇതു് "മഞ്ജരി"യിൽ അരോചക ചികിൽസിതത്തിൽ കാണുന്ന യോഗം തന്നെ.

## ഛർദ്ദിക്ക്

86 ത്രിഫലോദകഷായത്തെ
തേനുമായ് വരുകിട്ടുക
.......................
.......................

87 .........തവിഴാമവേരൊട്ടുപലം നാനാഴിനീരുന്തഥാ
.........ചുക്ക പചിച്ചുകൊണ്ടഴകതായ് ക്ഷീരാവശിഷ്ടം
(പിബേൽ
ഊടിപ്പോമഥ.........തീയുളവാമോക്കാനങ്ങാലും ക്ഷണാൽ
മാർത്താണ്ഡനെന്നതിനാൽ മുഴത്തൊരിരുൾജാലംപോലെ
(ഭൂമണ്ഡലാൽ

## ഘോര ഛർദ്ദിക്ക്

88 കരിമ്പോരുമുളകൊണ്ടി-
ട്ടതിൻറെ നീരുകൊണ്ടുടൻ
കഴഞ്ചോരിക്കിഴങ്ങിട്ടി-
ട്ടുള്ളവെള്ളം കുറുക്കിനാൽ

89 വിരഞ്ഞരച്ച മോർവീത്തി-
ത്തികത്തിച്ചിരകത്തിനെ
പൊടിച്ചുടൻ കുടിപ്പിച്ചാൽ
ക്ഷയംതാനിതിളയ്ക്കുമേ

## അർശസ്സിന്ന്

90 കടുക്കാ കായ മിളുപ്പ്
കണയെന്നിവ പിച്ചയായ്
അരച്ചുള്ളോദകേനൈവ
പിബേത്ന്നാമശാന്തയെ!

91 കാരെള്ളതുവ്വുരവു മാമലകം കടുക്കാ
നേരേ പൊടിച്ച സമമാക്കിയുടൻ കലർന്ന
നീരററ ശർക്കരയിൽ നിത്യനിഷേവകാണാം
വേരററു പോം ത്ധടുതി മൂലരുജാ നരാണാം!

1. "മഞ്ജരി"

## അർശസ്സിന്നും ശൂലക്കും "സൂരണാദി" ചൂർണ്ണം

92 ത്രിവൃച്ചിത്ര ചവക്ഷാരം
വ്യോഷദീപ്യക ഗന്ധകം
കഞ്ഞിരിക്കയുടെ വേരും
പട്ടുപാശീരസം തഥാ

93 ജീരകദ്വയസിന്ധൂത്ഥ-
മുമ്മിയും കാട്ടുതിപ്പലി
ചവ്യകാണങ്ക തത്സർവ്വം
സമഭാഗേന യോജയേൽ

94 കാട്ടുചേനയുടെ മദ്ധ്യം
ഇരുന്നതിൽ വിനിക്ഷിപേൽ
തദ്വാരെ മതിമാൻ തത്ര
തൽഖണ്ഡേന പിധായ യൽ

95 മൃദാ സമന്താൽ സംലിപ്യ
ദഗ്ദ്ധ്വാ ചാ f ദായ ബുദ്ധിമാൻ
ശരമെന്മണ്ണു കളഞ്ഞിട്ട്
സാധു സംചൂർണ്ണ്യ തൽ പുനഃ

96 ഉഷ്ണോദകേന ശൂലാർത്തഃ
പായയേന്മാത്രയാ പുനഃ
ഘൃതാന്നംഭോജയേച്ഛാന്ത
സർവ്വാർശഃ ശൂലജിൽ പരം

## ഉദരവ്യാധികൾക്ക്

97 "ഏലാമോചരസാജമോദ ചപലാ മൂലാഗ്നിത്ര്യൂഷണം
ബില്വാബ്ദേ നിംബച്ഛദപ്രകാരവിഹിതഃ കക്ഷ്യാമയഘ്നോഗണഃ"

## * അതിസാരത്തിന്ന ഗുളിക

98 "അമ്പാഴം പുളിയാരലിണ്ടി യിവയും നല്ലുമ്മി പാഠേന്ദ്രയോ-
ർമ്മൂലം ദീപ്യകജീവകങ്ങൾ പെരുകിൻമൂലം നിശാതിവിഷം

---

* "മഞ്ജരി"

അത്തിത്തിപ്പലി സിന്ധു മുസ്തു പുളിയും ശാർങ്ങ്ഗേരിനീരാലര-
ച്ചിട്ടേവം ഗുളികാഽതിസാരശമനി തൈരിൽ കലക്കിയുണ്ണാം"

## ജ്വരത്തിന്ന്

99 പൃക്ഷപുണ്ണമുകിലിന്ദ്രയവാമൃതാൻ
നാലുമഞ്ഞതിവിഷാച സമാംശാഃ
വെച്ചുവണ്ണമിട്ടൊരു കഷായം
ഹന്തി ജൂർത്തി പെരുകീടിനവാരെ

100 * കൊഴിഞ്ഞിൽവേരരച്ചിട്ട്
ഗോക്ഷീരേ പതകീടിനാൽ
തികഞ്ഞ ചളിയും നോവും
പതങ്ങാതെയൊഴിഞ്ഞുപോം

## അതിസാരത്തിന്ന്

101 ഉങ്ങിൻവേർ പുളിവേർ ഘനം കടകവും നീറൊറ്റതങ്ങായുമെ-
ന്നെല്ലും കത്തിയൊതുക്കി നല്ല തയിരും വീഴ്ത്തിക്കലക്കീട്ടിനെ
ണ്ണാകസ്ഫടഗന്ധമായവ പിഴിഞ്ഞുണ്ണാം രസംതേനുമായ്
നന്നാകപ്പിബതാമതിസാരതം നോവും വിനാശം ഭുജേൽ

## * ശിശുവിന്ന് മലബന്ധത്തിന്ന്

102 കാടിവീഴ്ത്തിയരച്ചിട്ട്
കന്നിക്കരുവു നാഭിയിൽ
പൂശിനാൽ ചെറുപിള്ളക്ക്
പാടൊഴിക്കും വിബന്ധനാൽ

103 മഞ്ഞൾദ്വയം മധുക മൂവില പാലമൂലം
തേനോട്ട നേർത്തതിനെ നക്കുക പാട്ടിലാമെത്ര
പിന്നെ കടുക്ക കടലാടി കഴച്ചി പിന്നെ
ശാർങ്ങ്ഗേഷ്ട പിന്നെ മയിലെള്ളിലയും തഥൈവ

* "മഞ്ചരി"

104 പറഞ്ഞവേർകയ്യുന്നിവററ..................
ത്തികത്തിട്ടുപാലാൽവെന്തുനിർമ്മഥ്യതേന്നം
അപസ്സ്വഥ മേതൽപിബേൽകാളശേയം
ക്ഷണേനാതിസാരം ശിരോർവെല്ലുമെല്ലാ

105 ജംബ്വാമ്രകരഞ്ജതളിരാഗ്രകദം ബബ്ബീജം
പുങ്ങസ്ഥിതണ്ഡുലമുശിരമമൃനി ഷൾ ച
? കവ്യങ്ങൾകൊണ്ടുസമമായതിസാരയോഗേ
? വേഥ്ഞ തണ്ഡുലജലേനാക്വതംഖളഞ്ഞ

106 ജാതീഫലഫിമം ക.......
കല്ലാലില തെന്നപി
അരച്ച ഒഴ്ഃനി ചാലിച്ച
ലേഹയേദതിസാരനൽ

107 ചുക്കകാത്തതിവിഷാഗ്രമജജയും
ശേതകാരവി സഹസ്രവേധിയും
കാര്യമേഴുമിവ നേരരച്ച നൽ-
മൈതരിൽനകി ലതിസാരമില്ലയാം

108 ഗ്രഹണീഗദനാശായ
കതകംപതകീടക
ശ്രു.........യനമുന്നാളി-
ലൊഴിയും പഴതാകിലും

109 കാട്ടതിപ്പലിയിന്തുപ്പും
കണാദിപ്യകവ്യന്തഥാ
മൃതമോരിൽ കടിച്ചീടിൽ
പോമയ്യോടംഗ്രഹണീഗദം

110 പാഠാ നൽപുളിയാര ലമ്പഴ പറച്ചണ്ടം കറിച്ചുലികാ
ജംബ്വാ കാട്ടുകണാമരപ്പുളി യവാനീദിപ്യപൃക്സൈന്ധവൈ
നീരെയ്തിട്ട.......................തക്രേ വിപാകത്രപാറ്റണോം
പേയാ നന്നതിരായതേ പരമതീസാരഗ്രഹണ്യാമയേ

111 ഇന്തുപ്പുതിപ്പലിമലവംകടുവെന്നിമൂലം
വെന്തറകാടിയിൽ വെള്ളുന്നനവേ കടിച്ചാൽ
..................................................
..................................................

112 ഇന്തുപ്പുകാണം മയമോദ മിരണ്ടുകാണം
നാലേവതിപ്പലി ഹരിതകിയാറുകാണം
വെന്നീരിൽനന്ന പുളിമോരിലതീവ നന്നു
മന്ദാഗ്നികൾക്കിതി വദന്തി തിരണ്ടുവൈദ്യാഃ

113 ഇന്തുപ്പുകാണം മയമോദ മിരണ്ടുകാണം
ചുക്കഞ്ചുകാണമഥ തിപ്പലിയാറുകാണം
എന്നല്ലജീരകവുമെട്ടൊരുമൂന്നുകാണ-
മെല്ലാമൊരുത്തുനിറകൊൾകഹരീതകീഞ്ച
..................................................

114 മാക്ഷികവ്യോഷസംയുക്തം
നാളികേരോദകേ പിബേൽ
പിപാസാപരിദാഹഞ്ച
വിഷൂചീനാശ്യതിക്ഷണാൽ

## വിഷൂചികയ്ക്കു്

115 കാളശാകവിജയാമഹൌഷധൈ-
സ്സാധിതം രസയുഗാക്ഷിഭാഗശഃ
വാരി വാരയതി ശൂലതൃൾജ്വരാൻ
വേഗിനീമപിവിഷൂചികാം ക്ഷണാൽ

116 വിശപക്വേന കവോഷ്ണേന
കല്പിതേ.........പിബേൽ
വിഷൂചികാർത്തം, കസ്യാപാ
നസ്യം ശ്ലേഷ്മബലാത്മനാ

117 തണ്ഡുലോദകപിഷ്ടേന
താലമൂലേന ലേപയേൽ

നാരെര പ്രകല്പിതം സദ്യോ
ജയത്യേവ വിഷൂചികാം

### അത്യഗ്നിക്ക്

118 ലക്ഷ്മീരസത്തിൽ കലളിപ്പഴതെ
മർദ്ദിച്ചുകൊണ്ടിട്ടസിതാസമേതം
അത്യഗ്നിതീരും പുലരിൽകടിച്ചാൽ
പ്രത്യർത്ഥിമേഘത്തിന്നമിമരുന്ന്

### മൂത്രബന്ധത്തിന്ന്

119 ചെറുപയറുപരുപ്പും ജീരകം ചപ്രകങ്ങളും
1 വലമിയിലവറുത്തപാരണ്ടിളനീരുവെള്ളം
അഥപുനരതിൽവീഴ്ത്തിപ്പാതിയോളംകുറുക്കി-
ക്കറയുമളവരിച്ചിട്ടിളനീരിൽ കവോരുണ്ണ

120 നലമൊടൊരു കട്ടക്കായൊക്കവേ രണ്ടു തേററാ-
മ്പരല്പുമരച്ചിട്ടങ്ങു നന്നായ്ക്കലക്കി
അതിനുടിതികടിപ്പോക്കാളുംപോം മൂത്രബന്ധ-
വ്യഥ ശിവ ശിവ രാമ! പിന്നെയെന്തല്പനാണ്

121 ¹പഴത്തിവേരരച്ചിട്ട്
കാടിയിൽ വരുകിട്ടുക
അടച്ചു കല്ല് മൂത്രങ്ങളെ
പൊട്ടക്കന്നിങ്ങു വീണുപോം

122 അരച്ചു കൊന്നയരിയെ
നാഴിയിൽ പരുകിടിനാൽ
അടച്ചേ മൂത്തിരംവീഴും
കല്ലുമുണ്ടാകിൽ വീണുപോം

---

1. "അടച്ച മൂത്തിരം വീഴും
കല്ലുമുണ്ടെങ്കിൽ വീണുപോം" എന്ന് "[illegible]"യിൽ

123 കരുനൊച്ചി പിഴിഞ്ഞുള്ള
നീരുമെണ്ണയുമായുടൻ
കർപ്പൂരമിട്ട മർദ്ദിച്ച്
മൂത്രദ്വാരെ ചെലുത്തിനാൽ

124 അടച്ചമൂത്രമപ്പോഴേ
പെട്ടംപരിയുകാൺകിലാം

125 ചുള്ളിനായ്ക്കുരുണ തിപ്പലിബീജം
നല്ലമുന്തിരിക ശർക്കര നെയ് പാൽ
തുല്യമെഴുമിവ യൊന്നിലുരത്തേൻ
മൂത്രകൃച്ഛ്റാടിപാലന പാനം
(ഏലാവെള്ളരികാവാളുകരുകണാദ്രാക്ഷാഗോക്ഷുരന്തഥാ)

126 കന്നാരം കന്മദം യഷ്ടി
പത്തി ജീരക വേധിയും
അജാളി കന്മദം ഹിങ്ഗു
ക്രുവന്തവും പ്രശസ്യതെ

ചന്ദനാദി ഗുളിക

നല്ല ചന്ദനം, കോവവേരു്, ഏലത്തരി, കൊട്ടം, ജീരകം, വെള്ളരിക്കുരു, മാശിക്ക, എരട്ടിമധുരം, കരിങ്ങാലിക്കാതൽ, ഞെരിഞ്ഞിൽ, കല്ലാടി, ഇലിപ്പ ഇവയെല്ലാംകൂടി അതിലിരട്ടി പൊൻകാരം ശ്രീതാളി ചതച്ച് കരിക്കുവെള്ളത്തിൽ പിഴിഞ്ഞു് അതിലരയ്ക്കുക. രണ്ടാമതു് അത്തിപ്പാലിലരയ്ക്കുക. മൂന്നാമതു് പഴംപ്ലാശിൻനീററിലരച്ചു കുന്നിപ്രമാണമുരുട്ടി നിഴലിലുണക്കി നീരടപ്പിന്നു് ഇളനീർവെള്ളത്തിൽ സേവിക്ക. പ്രമേഹത്തിന്നു് അത്തിപ്പാലിൽ സേവിക്ക. ജലമലങ്ങളടച്ചതിന്നു് ആവണക്കെണ്ണയിൽ സേവിക്ക. വിരേചനം വരും.

(കല്ലാടി ചുട്ട ഭസ്മം കലക്കിയരിച്ചു പാത്രിക്ക തേററാമ്പരൽ ചതച്ചിട്ടു തെളിഞ്ഞ വെള്ളമൂററി കുറുക്കിവെച്ചു ഇരക്കിൽ മുറിച്ചിട്ടു വെയിലിലിട്ടു വെക്ക. ഉപ്പുണ്ടാം)

## പ്രമേഹത്തിന്ന്

127 പാച്ചോററിത്തൊലി രാമച്ച-
മഞ്ജനം ചന്ദനം തഥാ
പടോലം വേപ്പു നെല്ലിക്കാ
നല്ല ചിററമൃതെന്നിവ

128 ഹ്രീബേരി യകിൽ പാച്ചോററി
നല്ല താതിരിയും ക്രമാൽ
മുന്നം ചൊന്നപ്രകാരേണ
തേനമാസ്ഥകിടിനാൽ

129 പിത്തപ്രമേഹശമനം
വൈദ്യാനാം കീർത്തിവർദ്ധനം

130 എള്ളുംനിശാമലർകടുകത്തുള്ളിന്തപാള?
നന്നാറിരാമച്ചമമൃതസാരണിപ്പൂക്കലാ ച
എരണ്ഡാപപ്പടപഞ്ചകപ്പുകളുംപുഴുങ്ങി-
പ്പാലൊട്ടതേകം സാല്ലിതംകൊട്ടതായശോഫേ

131 “കള്ളിക്കഴുത്തുമിത്തപ്പും
കലത്തിൽകൊണ്ടുചുട്ടിതു”

ഭസ്മം വെന്നീരിൽ സേവിക്ക, എല്ലാ മൂത്രവും ഗ്രഹണിയും അർശസ്സും ശമിക്കും.

## അർശസ്സിന്ന്

ചുവന്ന ഉള്ളിയുടെ തൊലികളഞ്ഞു നേർക്കെ നുറുക്കി നെയ്യിൽ വറുത്തു നന്നാവരണ്ടാൽ ഉരി ചോറു് അതിലിട്ടു പിന്നെയും കുറയ വറുത്തു വാങ്ങി എല്ലാംകൂട്ടി ഭക്ഷിക്ക. അർശസ്സും ആന്ത്രവും ശമിക്കും. പിന്നെ ശീതമായുങ്കെ. ഇവ മൂന്നും വണ്ണേ ഭക്ഷിക്ക.

## ഗുന്മശൂലാദികളിൽ സേവിപ്പാൻ എണ്ണ

ഒരുതുലാം ഉള്ളിക്കഷായം നാലൊന്നാവോളം കുറുക്കി അതിൽ നാലിടങ്ങഴി ആവണക്കെണ്ണ കൂട്ടി, മുവച്ചില, വിഴാലരി, അത്തിത്തി

പ്പലി, അയമോദകം ഇവ ഓരോ പലം, ആറുപലം ത്രികോല്പക്കൊന്ന യും കല്ക്കമിട്ടു കാച്ചി സേവിക്ക. ഇതു, മഹോദരം, വാതം, പ്ലീഹ, അഷ്ഠീല, വൃദ്ധി, ശൂലം, അഗ്നിമാന്ദ്യം ഇവ ശമിക്കും.

## ഉദരത്തിന്

132 ഇന്തുപ്പുതിപ്പലിവിഴാലരിചുക്കിവപ്ര-
മോരോന്നിവരെററാട്ടുകൊടിത്തൂവതത്സമാംശം
കൊണ്ടുത്രിവൃത്തു മെച്ചൂർണ്ണ്യ ഗുളേന തിന്നാൽ
നന്നായ് പെരുത്ത വയറും കൃശതാമുപൈതി

## കൊതിക്ക്

133 ചുക്കുചുണ്ടകടലാടിപാണൽവേ-
രിട്ടടൻതിനജലംപിബേന്നരഃ
വെച്ചുനകൊതിയിളച്ചുപോംപ്രശേ
തക്രമിഴ്ക്കരിയുമിട്ടുമങ്ങിനെ

അട്ടക്കരി മോരിൽ സേവിക്ക. കൊതിക്കു പ്രധാനം.

134 ശ(ക)തജംബീരപത്രാണി
കത്തിത്തക്രത്തിലിട്ടടൻ
പിഴിഞ്ഞരിച്ചുപട്ടനാ
കടിക്കിൽ കൊതി പോമെല്ലുടം

## സുഖവിരേചനഗുളിക

135 ത്രികോല്പകന്നയിൽപാതി
കടുക്കാസവിഴാലരി
ഗുളേന തുല്യഗുളികാ
ഗുണാം സുഖവിരേചിനീ

## ഉദരരോഗികൾക്ക് വിരേചനം

136 പാലിൽപലാംശമൊരുകള്ളിയിലുള്ളപാലും
ക്ഷീരത്തികത്തിയുറചേർത്തുകടഞ്ഞവെണ്ണ
ശോധിച്ചുമുക്കുറ്റവുമിട്ടുപയോജിതാനാ-
മേതദ്വിരേചനകരം നവനീതമാശു

137 ആവണക്കെണ്ണ മുക്കാണം
പാലുഴക്കിന്നതൽപിബേൽ
ശോധനംമലജാലാനാം
ശൂലപാണ്ഡ്വർശസംഹിതം

### മൂത്രബന്ധത്തിൽ

138 എലിപ്പിഴുക്കയും നാഴൌ
വെള്ളരിക്കുരുവും തഥാ
അരച്ചുപൂശിനാലന്നി-
ടക്കുന്നതൊഴിഞ്ഞുപോം

### വിരേചനം

139 ആവിൽക്കുരുന്നമജമോദകവും കടുക്കാ-
താന്നം പ്രപേഷ്യ ചരതിച്ചതികത്തി മോരിൽ
ഇന്തുഷൽപട്ടപ്പൊടിയുമിട്ടുപിബേദ്ദിനാദൌ
ഏനംവിരേചനകരം പരിദീപനാന്തൽ

### മലമൂത്രങ്ങളുടെ ബന്ധത്തിന്ന്

140 നിശാചൂർണ്ണേന ഗോമൂത്രം
കഷത്തു പടുനാ സഹ
പിബേന്മലമടച്ചാലു-
ള്ളതിലാമയശാന്തയെ

141 മുക്കുതങ്ങാ കൊട്ടവേലി മുന്തിരികതൻ പകപം ച പിഷ്ട്വാ (പിബേൽ
വെച്ചന്നമെസി,നീരിൽനിന്നഥപുനഃശ്രീതാളി നീരെണ്ണയിൽ
തക്രത്തിൽ പരുകീടിനാൽ മലമടച്ചുണ്ടാം വികാരങ്ങൾ പോ-
മപ്പോഴെ മലവും മൂത്രത്തസമയേ മൂത്രഞ്ച മൂത്രാശയാൽ

142 കാടിവിഴ്ത്തിയരച്ചിട്ട്
കന്നിക്കുരുവു പൂള്ളുക
ബാലാനാംവയറോട്ടതി-
ന്നേതൽസ്വാൽപരമൌഷധം

148 കരിമ്പുനല്ലോ......................
ഫലത്രയം കൊണ്ടു പചിച്ച തോയം
വിരേചനം പിത്തമലങ്ങളെല്ലാം
പനിക്കമൊഴിഞ്ഞപിന്നന്നതെന്ന്

## ക്രിമി വീഴാൻ

144 പിപ്പലികായവിളംഗങ്ങടിനാം
ചൂർണ്ണമിദമധുനാ / വലിഭേദം
തേക്കരസേനകടിക്കിലുമന്നേ
ചുള്ളുപുറപ്പെട്ടുമക്രമിയൂഥം

## പാണ്ഡുവിന്

145 കടുത്രയത്തിലൊരൊന്നു
കടുകരോ തെസ്സമം കനൽ
പൊടി സാജ്യനമധുനാ
പിബതാം പാണ്ഡുനാശനം

146 (കൊട്ടവേലിനെല്ലിതാന്നിക്ക കടുത്രയിഘനകേനാൽ
വെല്ലമെന്നിവപൊടിച്ചുതത്സമം
പൊടിയസിദ്ധതമധുപ്ലുതാശിതം
പെരുകന്നപാണ്ഡുമപികാമലാഞ്ജയേൽ

147 കൊട്ടവേലിയുമിന്തുപ്പും
കണയെന്നിവ കല്ക്കമായ്
ഇഞ്ചിനീരിൽ ചമച്ചുണ്ണാ-
മന്തമൈന പാണ്ഡുനാശനം

148 ചുക്കുംജീരകമെള്ളുമെന്നിവപൊടിച്ചോരോപലം,മുപ്പലം
.........ന്നാഴികിൽ പൊടിതന്നെതുവുപലംപുരാണകിട്ടങ്ങൾ !
വണ്ണിൻനീരിൽനനച്ചരച്ചുവടകാൻകൃതാപ്പുമിച്ചോരുമോർ-
തന്നിൽക്കൊണ്ടുകടിക്കപാണ്ഡുനിതരാംവേരറുപോവാൻവരം

149 കളിപ്പുഴസംയുക്തം
ത്രിഫൽസൂരണകന്ദകം

ഏതിരേതിന്നവോക്കെല്ലാം
നാഥീപാണ്ഡുഗദാൽഭയം

150 ഹസ്തികർണ്ണ്യാശ്ച കല്കന്യാ
അയശ്ചൂർണ്ണംച പേഷയേൽ
സന്നാഗരേണ തക്രേണ
പിബേതാം പാണ്ഡുനാശനം

### കാമിലക്ക്

151 പയസാ പിപ്പലീകൽക്കം
പീതം വാ നാഗരോത്ഭവം
കാമിലാം ഹന്തി സഹസാ
തക്രേണൈലാരജസ്തഥാ

152 യഷ്ട്യാഹ്വചൂർണ്ണം സസിതം
നാളികേരാംബുനാ പിബേൽ
തദ്വൽ കതകബീജം വാ
കാമിലാപഹ മുത്തമം

153 കൊട്ടവേലിനിശാമുസ്താ
പുരാകിട്ടഞ്ച ജീരകം
ഇളന്നീരിലരച്ചിട്ട
ചൂതപല്ലവവും തഥാ

154 കാട്ടതിപ്പലിയും നല്ല
തുടരീമൂലചർമ്മ ച
ഒക്കെപ്പൊടിച്ചുതക്രത്തിൽ
പീതാനാമനാസ്തി കാമിലാ

155 അതസയുഗളംപേഷി—
ച്ചിളന്നീരിൽപ്രഗേ പിബേൽ
കഷായംപാല്യമാസ്ത്യേക്കം
കഞ്ഞിയും കാമിലാപഹം

156 താർതാവൽവേരും കടലാടിവേരും
വ്യാഘ്രവേരും ചെറുപഞ്ചമൂലം

കാഞ്ച്യാഢപിഷ്ടാ തുടിചൂർണ്ണയുക്താ
ക്ഷീരേ പിബേ മൂത്രവിശോധനായ

## പിത്തകാമിലയ്ക്ക്

157 (നെല്ലിക്കാപ്പൊടിചുക്കുചിററമൃതിന്നരിമ്പും ത്രിവൃൽപുരാണകിട്ടം
(ക്രുവയും
മാരോരോന്നോരോന്നിവപലം ചൂർണ്ണം വിധായ യാമരാൽ)
അഞ്ഞാഴിക്കുവരാമൃതോത്ഥവരസേ പക്വം ലിഹേച്ചൂർണ്ണിതം
ചൂർണ്ണം പിത്തവികാരമാശു ശമയേന്മണ്ഡൂരമേനാന്വിതം

158 (നാല്പാമരിൽപ്പനതൻവേരാമച്ചവും നന്നാറിമുകിൽ
ബന്ധുജീവകസുമം ത്രോഷ്യമുല്ലംഗ്രഷണേ)
കർപ്പൂരം മൃഗനാഭി ചന്ദ്രമതിനസ്സവും ച നീർകണ്ടവും
യഷ്ടീരുക്കിളുടിമാഞ്ചിയഞ്ജനമഥിമൈലാ ചൂർണ്ണംവിദധ്യാദഥ

159 (ഉപ്പിച്ചുകൊണ്ടു ചതിച്ചു ചമച്ചതിക്കം
ചൂർണ്ണേനതേനാകൃതപൊട്ടലകം നിധായ
പച്ചൂർണ്ണവിഷ്ണുനാലടേകൃതധാന്യപാകഃ–
ഇതൈത്തലമാശുവിനിഹന്തിഗദാനശേഷാൻ)

## കാമിലക്ക്

160 കാമിലെക്കൊരുമരുന്നിതുചൊന്നേൻ
മുത്തിൾനീരതിരേകടിതേനിൽ
പത്തുനാളിലകമേയിളയാശ്ശിൽ
തെച്ചിവേരുമിളനീരിലരച്ചും

161 മുക്കുട്ടനെല്ലിയുരുക്കനിശാനാം
ശർക്കരനൈതെളിതേൻമിരുപേതം
നക്കകിലുംപൊടിവെല്ലമയത്നാം
മിക്കതുനിരവിനകാമിലതന്നെ

162 പിബേദിളന്നീർതവിഴാമമിത്രം
കയ്യുണ്ണിനീരുതിലഞ്ജനസാർദ്ധം

